with the best compliments of
Mar Theodosios. O.I.

# The History and Report

### of the

# ORTHODOX PARISHES

### *Outside Malabar*



മലബാറിനു് വെളിയിലുള്ള

ഓർത്തഡോക്സ് ഇടവകകൾ

Kindly recruit missionaries and
send donations from your Parishes

## 15th February 1955



**Published by:**

The Indian Orthodox Church Mission,
Madras.

# ഇൻഡ്യൻ ഓർത്തഡോക്സ് ചർച്ച് മിഷ്യൻ പ്രസിഡന്റ് മാർ തേവോദോസ്യോസ് തിരുമനസ്സിലെ പ്രസ്താവന

———:*:———

1. പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സിലെ അഭീഷ്ടമനുസരിച്ചു നാം മേല്പട്ടക്കാരനായതു മുതൽ മലബാറിനു വെളിയിലുള്ള ഇടവക രൂപീകരണത്തിൽ പ്രത്യേകം ശ്രദ്ധിച്ചുകൊണ്ടിരിക്കയാണു്. 1953 മുതൽ നമ്മുടെ സഹോദരൻ മാർ ഒസ്താത്തിയോസിനു മലബാർ ഡിസ്ട്രിക്ററുകളിലും കാനറായിലുമുള്ള മിഷ്യനറി പ്രവൎത്തനങ്ങളുടെ ചുമതല വിട്ടുകൊടുത്തിട്ടുണ്ടു്. നമ്മുടെ ഈ മിഷ്യനറി ഇടവക രൂപീകരണത്തിൽ ഒരു സംഘടിത ശ്രമം ഉണ്ടാകുവാനായി 1947ൽ മദ്രാസിൽവെച്ചു "ഇന്ത്യൻ ഓൎത്തഡോക്സ് ചൎച്ച് മിഷ്യൻ" സ്ഥാപിക്കയുണ്ടായി. ഇന്ത്യയിലെ വിശാലമായ വയലുകളിൽ, തനി ദേശീയ സഭയായ നമുക്കുള്ള ഭാരിച്ച ഉത്തരവാദിത്വത്തെ മനസ്സിൽ വച്ചുകൊണ്ടാണു് ഈ മിഷ്യനു ഈ പേർ കൊടുത്തതും ഈ മിഷ്യന്റെ ആഭിമുഖ്യത്തിൽ നാലു മിഷ്യനറിമാരെ പ്രാരംഭമായി തെരഞ്ഞെടുത്തു പരിശീലനം പൂൎത്തിയാക്കി വിദേശങ്ങളിലേക്കയച്ചതും. ഇപ്പോൾ വെളിയിലുള്ളതും ഇനിയും ഉണ്ടാവാനിരിക്കുന്നതുമായ എല്ലാ ഇടവകകളിലും ഇൻഡ്യൻ ഓൎത്തഡോക്സ് ചൎച്ച് മിഷ്യനിലെ പ്രവൎത്തകരെ നിവൃത്തിയുള്ളിടത്തോളം നിയമിക്കണമെന്നുള്ളതാണു് പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ അനുമതിയോടുകൂടെ നാം ആഗ്രഹിച്ചിരിക്കുന്നതു്.

2. തെരഞ്ഞെടുക്കപ്പെട്ട യഹൂദ ജനത പഴയകാലങ്ങളിൽ ഭൂലോകത്തിന്റെ നാനാ ഭാഗങ്ങളിൽ ചിതറിപ്പാൎത്തിരുന്നതുപോലെയാണു് ഇന്നു ഇൻഡ്യയിലെ പുരാതിന ക്രിസ്ത്യാനികൾ ഉപജീവനാൎത്ഥം ഭൂലോകത്തിന്റെ നാനാ ഭാഗങ്ങളിലും പോയി താമസിക്കുന്നതു്. ക്രിസ്തീയ സഭ യഹൂദ കോളനികളിലും, യഹൂദ കോളനികളിൽനിന്നു നാനാ ഭാഗങ്ങളിലേക്കും വികസിച്ചതുപോലെ നമ്മുടെ ആളുകൾ പാൎക്കുന്ന പ്രധാന കേന്ദ്രങ്ങളിൽ സംഘടിതമായ സഭാ പ്രവൎത്തനം വികസിപ്പിച്ചെങ്കിലേ ഓൎത്ത

ഡോക്സ് സഭയുടെ ഭാവി ആശാവഹമായി പുരോഗമിക്കുകയുള്ളു. നമ്മുടെ ആളുകൾ താമസിക്കുന്ന മിക്ക സ്ഥലങ്ങളിലും പള്ളിയും സ്ഥിരംപട്ടക്കാരും ഇല്ല. പട്ടക്കാരുണ്ടായാൽ അവരെ സംരക്ഷിപ്പാൻ വൈഷമ്യവും ഉണ്ടു. എങ്കിലും പട്ടക്കാരെ അയച്ചുകൊടുക്കണമെന്നു നമുക്കു എഴുത്തുകൾ കിട്ടിക്കൊണ്ടിരിക്കുന്നു. ഇപ്പോൾ വെളിയിലുള്ള പട്ടക്കാർ എല്ലാവരുംതന്നെ അവരവരുടെ പ്രാപ്തിക്കനുസരണമായി തങ്ങളുടെ കേന്ദ്രങ്ങളിലും ചുററുപാടും വേല ചെയ്തുകൊണ്ടിരിക്കുന്നു. എങ്കിലും ഇതുകൊണ്ടു മാത്രം നാം തൃപ്തിപ്പെടാതെ കൂടുതൽ മിഷ്യനറിപ്പട്ടക്കാരെ അയയ്ക്കണം; അയച്ചേ മതിയാവൂ. പക്ഷേ മിഷ്യനറിമാർ എവിടെ? ആർ മുമ്പോട്ടു വരും?

3. ഏകദേശം 13 സ്ഥിരം വിദേശ ഇടവകകൾ ഇപ്പോൾ നമുക്കുണ്ടു്. ഇതിൽ പതിനൊന്നു സ്ഥലത്തും അവിവാഹിതരായ പട്ടക്കാരാണുള്ളതു്. ഇപ്പോഴത്തെ പരിത:സ്ഥിതിയിൽ അവിവാഹിത പട്ടക്കാർക്കു മാത്രമേ പ്രാഥമിക പ്രവർത്തനങ്ങൾ ചെയ്യാൻ കഴികയുള്ളു. സാമ്പത്തികമായ പ്രതിഫലേച്ഛയുള്ള വൈദികർക്കു മിഷ്യനറി ഇടവകകളിൽ ഒരു സ്ഥാനവുമില്ല. നമ്മുടെ സാധാരണ ജനങ്ങൾക്കു അതു വഹിക്കത്തക്കതുമല്ല. ഉണ്ണാനും ഉടുപ്പാനും സഞ്ചരിപ്പാനുമുള്ള അത്യാവശ്യ ചെലവുകൾക്കു തന്നെ പലർക്കും കഷ്ടിച്ചാണു് കിട്ടുന്നതു്. എങ്കിലും ഈ വേലയ്ക്കു അഭ്യസ്തവിദ്യരും ദൈവവിളിയുള്ളവരുമായ യുവാക്കന്മാർ മുന്നോട്ടുവരണമെന്നുള്ളതാണു് നമ്മുടെ ആഗ്രഹം.

4. മിക്ക സ്ഥലങ്ങളിലും നമുക്കു സ്വന്തം പള്ളിയില്ലെന്നു പ്രസ്താവിച്ചല്ലോ. പലയിടങ്ങളിലും മററു സമുദായങ്ങളുടെ ആതിഥ്യമാണു് നമ്മുടെ അവകാശം. സ്വന്ത പള്ളികൾ പണി ആരംഭിച്ചാൽ ദൈവം അതു പൂർത്തിയാക്കിത്തരുമെന്നു് ബോംബെപ്പള്ളിയുടെ അനുഭവം നമ്മെ പഠിപ്പിക്കുന്നു. ആകയാൽ ഉത്സാഹപൂർവ്വം കഴിവുള്ള എല്ലാ സ്ഥലങ്ങളിലും മലങ്കരയുടെയും കിഴക്കൊക്കയുടെയും പ: കാതോലിക്കാ സിംഹാസനത്തിന്റെ വകയായി പള്ളികളും സ്ഥാപനങ്ങളും ഉണ്ടാക്കുവാൻ ശ്രമിക്കയാണു് വേണ്ടതു്. ബോംബെയിലും മദ്രാസിലും ആസ്പത്രി പ്രവർത്തനങ്ങൾ ആരംഭിച്ചു സാധുജനസേവനംകൂടി നടത്തുന്നുവെന്നറിയുന്നതിൽ നാം സന്തോഷിക്കുന്നു.

5. ഈ വിദേശ ഇടവകകളിൽ സേവനമനുഷ്ഠിച്ചിട്ടുള്ള നമ്മുടെ



പല പട്ടക്കാരും നാട്ടിലുണ്ടു്. പ്രത്യേകിച്ചു് ബോംബെപ്പള്ളിയുടെ കാരണഭൂതനും മലയായിലും ബോംബെയിലും കോയമ്പത്തൂരിലും സേവനമനുഷ്ഠിച്ച ആളുമായ പരേതനായ ഫാദർ ററി. ഐ. ജോസഫ് അവർകൾ എം.എ., ബി.ഡി.യെയും, കുറെ നാൾ ബോംബെയിൽ സേവനം അനുഷ്ഠിച്ചിരുന്ന പരേതനായ തേവർകാട്ടിൽ പീലിപ്പോസച്ചനെയും, 1948ൽ നമ്മോടുകൂടെ അഖിലേന്ത്യ പര്യടനത്തിനു വരികയും ഒരു വർഷത്തിലധികം മദ്രാസ് പള്ളി വികാരിയായി സേവനം നടത്തുകയും ചെയ്തിട്ടുള്ള പരേതനായ ചെറിയ മഠത്തിൽ സ്കറിയാമല്പാൻ അവർകളെയും നന്ദിപൂർവ്വം സ്മരിക്കുകയും അവരുടെ ആത്മാക്കൾക്കു നിത്യശാന്തി പ്രാർത്ഥിക്കയും ചെയ്യുന്നു.

ബോംബെ പള്ളി പണി പൂർത്തിയാക്കുകയും പുരോഗമനപരമായ മററു പ്രവർത്തനങ്ങൾക്കു ആരംഭമിടുകയും ചെയ്ത പ്രൊഫസ്സർ. ടി. ജി. കോശി അച്ചന്റെ സേവനം പ്രശംസാർഹമാണു്. പള്ളിപണി പൂർത്തീകരണം, ഇടവകരൂപീകരണം, ആശുപത്രി സ്ഥാപനം എന്നീ വിഷയങ്ങളിൽ കാര്യമായ നേതൃത്വം നൽകിയതു കോശിയച്ചനാണെന്നുള്ളതു് പ്രത്യേകം സ്മരണീയമാണു്. ജോസഫച്ചന്റെയും കോശി അച്ചന്റെയും സേവനംമൂലം വിദേശീയരായ യൂറോപ്യൻ മിഷ്യനറിമാരുടെ അഭിനന്ദനവും മതിപ്പും നമ്മുടെ ബോംബെ ഇടവകയ്ക്കു ഉണ്ടായിട്ടുണ്ടെന്നുള്ളതും വിസ്മരിക്കാവുന്നതല്ല. ഇപ്പോൾ രോഗശയ്യാവലംബിയായിരിക്കുന്ന കോശി അച്ചന്റെ ആശ്വാസത്തിന്നായി പ. ബാവാതിരുമേനിയും ഞങ്ങളെല്ലാവരും പ്രാർത്ഥിക്കുന്നു.

സ്വന്തം ഭാര്യയുടെ സുഖക്കേടു്, വീട്ടിലും ഇടവകയിലുമുള്ള പ്രാരാബ്ധങ്ങൾ എന്നിവ വകവെയ്ക്കാതെ അത്യാവശ്യസന്ദർഭങ്ങളിൽ, യാതൊരു മുന്നറിവും കൂടാതെതന്നെ ബോംബെ, കൽക്കട്ട മുതലായ സ്ഥലങ്ങളിൽ സേവനത്തിനിറങ്ങിപ്പുറപ്പെട്ട വാത്സല്യവാനായ നമ്മുടെ ആത്മീയപുത്രൻ വടശ്ശേരിയേത്തു് ഗബ്രിയേൽ കത്തനാരുടെ സേവന മനസ്ഥിതിയെ നാം പ്രത്യേകം പ്രശംസിക്കുന്നു.

6. മലബാറിനു വെളിയിലുള്ള പല ഇടവകകളിലും നാട്ടിലെപ്പോലെ കക്ഷിവൈരാഗ്യം കാണുന്നില്ലെന്നുള്ളതു ശുഭോദർക്കമാണു്. ചുരുക്കം ചില ഇടവകകളിൽ കക്ഷിമാത്സര്യം തലയുയർത്തിയെങ്കിലും

ഇപ്പോൾ അതു ഒരിടത്തും ഒരു പ്രശ്നമല്ല.

7. ഇതരസമുദായങ്ങളുമായി രമ്യതയിൽ കഴിഞ്ഞുകൂടുന്നതിനും, അതിനു തക്ക വിശാലമന:സ്ഥിതി പ്രദർശിപ്പിക്കുന്നതിനും നമ്മുടെ ആളുകളും വൈദികരും മററാരുടേയും പിന്നിലല്ലെന്നു് നമുക്കു ഉത്തമബോദ്ധ്യമുണ്ടു്. ആദ്യകാലങ്ങളിൽ മററു സമുദായങ്ങളുമായി ഒരുമനപ്പെട്ടു ഇടവകകൾ രൂപീകരിക്കുവാനുള്ള ചില തല്പരകക്ഷികളുടെ സ്ഥാപിത താല്പര്യങ്ങൾക്കു അറിഞ്ഞും അറിയാതെയും നമ്മുടെ ആളുകൾ ചിലയിടങ്ങളിൽ വിധേയരായിരുന്നിട്ടുണ്ടു്. വിശ്വാസം, പട്ടത്വം, കൂദാശ എന്നീ കാതലായ കാര്യങ്ങളിൽ ഐക്യതയില്ലാത്ത സമുദായങ്ങൾ ആദർശങ്ങളിൽ യോജിക്കാതെ ബാഹ്യമായി മാത്രം ഒന്നാണെന്നു പറഞ്ഞാൽ യഥാർത്ഥത്തിൽ സഭൈക്യം സാദ്ധ്യമാകയില്ല. പ്രത്യുത ഭിന്നത വർദ്ധിക്ക മാത്രമാണു് ചെയ്യുന്നതെന്നു അനുഭവത്തിൽ നമ്മുടെ ആളുകൾ ക്രമേണ മനസ്സിലാക്കി. അങ്ങനെ ആ പ്രസ്ഥാനം എല്ലായിടങ്ങളിലും ഒരുപോലെ നിന്നുപോകയാണു് ചെയ്തതു എന്നുള്ള വസ്തുതയും പ്രത്യേകം പ്രസ്താവ്യമത്രെ.

8. ഇൻഡ്യയിലെ ഓർത്ത ഡോക്സ് സഭയുടെ ചിരകാല സുഹൃത്തും പതിമൂന്നിൽപരം വർഷങ്ങൾ നമ്മുടെ ഇടയിൽ താമസിച്ച ദേഹവും റഷ്യൻ ഓർത്ത ഡോക്സ് സഭയിലെ ഒരു Arch-mondriteമായ ഫാദർ അൻറോണിക്കു വിദേശ മിഷ്യനറി ഇടവകകളിൽ ഉപയോഗിക്കുന്നതിന്നായി മൂന്നു കാസാക്കൂട്ടങ്ങളുടെ പണം നമ്മെ ഏല്പിച്ചിട്ടുണ്ടു്. കാസാക്കൂട്ടങ്ങൾ പണിയിച്ചു് ജബ്ബൽപൂർ, പൂനാ, ന്യൂഡൽഹി ഈ ഇടവകകളിൽ ഇപ്പോൾ ഉപയോഗിച്ചുവരുന്നു. ഇപ്രകാരം വിദേശ മിഷ്യൻ പള്ളികൾക്കു ഉപയോഗിപ്പാനായി ആർക്കെങ്കിലും എന്തെങ്കിലും പള്ളി ഉപകരണങ്ങൾ സംഭാവന ചെയ്യാനുള്ളപക്ഷം അതു നമ്മെ ഏല്പിച്ചാൽ മതിയാവും.

9. ഇൻഡ്യയിലെ ഓർത്ത് ഡോക്സ് സഭ ഒരു എപ്പിസ്കോപ്പൽസഭയാണെന്നു ആരും പറയാതെ ഏവർക്കും അറിയാവുന്ന ഒരു വസ്തുതയാണു്. സഭയുടെ ഭരണപരമായ പരമാധികാരം മലങ്കരയുടെയും കിഴക്കൊക്കെയുടെയും പ. കാതോലിക്കാ അതിന്റെ മേലദ്ധ്യക്ഷനായിരിക്കുന്ന എപ്പിസ്കോപ്പൽ സുന്നഹദോസിനാകുന്നു. കാതോലിക്കോസിന്റെയും എപ്പിസ്കോപ്പൽ സിന്നഡിന്റെയും നിർദ്ദേശാനുസരണം മെത്രാപ്പോലീത്താ ഭരണം നടത്തുന്ന പ്രകാരം, മെത്രാപ്പോലീത്തായോടുത്തരവാദിത്വമുള്ളവനായി വികാരി അയാളുടെ ഇടവകയിൽ ഭരണം നടത്തുന്നു. ആകയാൽ അവിടവിടെയുള്ള പള്ളികൾ, സ്വത്തുക്കൾ, സ്ഥാപനങ്ങൾ എന്നിവയുടെ ഉടമസ്ഥാവകാശവും പരമാധികാരവും പ. കാതോലിക്കാ സിംഹാസനത്തിന്റേതായിരിക്കത്തക്കവണ്ണം വികാരിമാരും സഭാമക്കളും ശ്രദ്ധിക്കേണ്ടതും ശ്രമിക്കേണ്ടതുമത്രെ. ചില സ്ഥാപിത താല്പര്യങ്ങളും പ്രാദേശികത്വങ്ങളും നേതൃത്വമത്സരങ്ങളും വച്ചു പൂജിക്കുവാനെന്നവണ്ണം പള്ളിഭരണത്തിൽ വികാരിയെയും മേല്പട്ടക്കാരെയും അനുവദിക്കാതിരിക്കുന്ന സാഹചര്യം ഒരിടത്തും സൃഷ്ടിച്ചുകൂടാത്തതാകുന്നു. അതു അനുഗ്രഹകരമായിരിക്കുന്നതല്ല. അതു എപ്പിസ്കോപ്പൽ സഭകളുടെ മൗലികപ്രമാണങ്ങൾക്കനുയോജ്യമല്ല. വികാരി ഇടവകയിലെ കേവലം ഒരു ശമ്പളക്കാരനെന്ന നിലയിലല്ല, പ്രത്യുത ഇടവകയിലെ ആത്മീയപിതാവും, ആത്മീയ നടത്തിപ്പുകാരനും, മെത്രാപ്പോലീത്തായാൽ പട്ടം കെട്ടപ്പെട്ടവനും, നിയോഗിതനും, മെത്രാപ്പോലീത്തയുടെ പ്രതിനിധിയും ആണെന്ന രീതിയിലത്രെ വിശ്വാസികൾ അദ്ദേഹത്തെ സ്വീകരിക്കേണ്ടതു്. വിശ്വാസം, പട്ടത്വം, കൂദാശ, ശിക്ഷണം (discipline) എന്നീ കാര്യങ്ങൾ മുഴുവനായും എപ്പിസ്കോപ്പൽ സിന്നഡിന്റെ അവകാശത്തിലും അധികാരത്തിലും പെട്ടതത്രെ. അതു ഇടവകയിൽ പ്രായോഗികമാക്കുന്നതു വികാരിവഴിയുമാകുന്നു. സാമ്പത്തികവും സാമൂഹ്യവും, ശുശ്രൂഷാപരവുമായ എല്ലാ കാര്യങ്ങളിലും വികാരിയും ജനങ്ങളും സഹകരിച്ചു പ്രവർത്തിക്കയാണു് വേണ്ടതു്. എന്നാൽ പരമാധികാരമുള്ള ഒരു സ്വേച്ഛാധിപതിയാണു് താൻ എന്നു ഒരു വികാരിയും സ്വയം കരുതിക്കൂടാത്തതാകുന്നു. സ്നേഹവും, വാത്സല്യവും, ഹൃദയവിശാലതയും, വിവേകവും, പക്ഷപാതരാഹിത്യവുമുള്ള ഒരു കുടുംബ പിതാവിന്റെ സ്ഥാനമാണു് ഒരു വികാരിക്കു ഇടവകയിലുള്ളതു്. അങ്ങനെ ഇടവക വികാരിയും ജനങ്ങളും തമ്മിൽ എല്ലാ കാര്യങ്ങളിലും പിതാവെന്നും മക്കളെന്നുമുള്ള ആത്മീയബന്ധം പുലർത്തിക്കാണുവാൻ നാം ആഗ്രഹിക്കുന്നു.

എല്ലാ ഇടവകകളുടേയും സാമ്പത്തികഭരണം അവിടവിടെ ആണ്ടിലൊരിക്കൽ പൊതുയോഗത്താൽ തെരഞ്ഞെടുക്കപ്പെട്ടു്, മെത്രാപ്പോലീത്തായാൽ അംഗീകരിക്കപ്പെടുന്നതും വികാരി പ്രസിഡണ്ടായിരിക്കുന്നതു

മായ പള്ളിക്കമ്മററിയുടെ നിയന്ത്രണത്തിലായിരിക്കണം. വരവു ചെലവു കണക്കുകൾ, കമ്മററി തെരഞ്ഞെടുപ്പുകൾ, വാർഷിക റിപ്പോർട്ട് എന്നിവ അതാതു കാലത്തു മെത്രാപ്പോലീത്തായ്ക്കു അയച്ചുകൊടുത്തു രേഖ വാങ്ങിക്കൊള്ളുന്ന കാര്യത്തിൽ എല്ലാ വികാരിമാരും ശ്രദ്ധിക്കണമെന്നു നാം നിർദ്ദേശിക്കുന്നു.

10. സഭാംഗങ്ങളുടെ മാസവരിയാണ് എല്ലാ വിദേശ ഇടവകകളുടേയും പ്രധാന വരുമാനമാർഗ്ഗം എന്നു നമുക്കു അറിയാം. കല്യാണത്തിനും മററു ആവശ്യങ്ങൾക്കും ഉള്ള പള്ളിവരുമാനം കൊടുക്കുന്നതിൽ പല ഇടവകകളിലും ഒരു ഐകരൂപ്യവുമില്ല. ഭരണഘടന, പള്ളിവരുമാനം മുതലായ കാര്യങ്ങൾക്കു ഒരു ഏകീകരണം വരുത്തുന്നതിലും നാം ശ്രദ്ധിച്ചുകൊണ്ടിരിക്കയാണ്. ഇപ്പോൾ അവിടവിടങ്ങളിലുള്ള ഭരണഘടനകളും, വരുമാനരീതികളും നമ്മെ അറിയിക്കണമെന്നു നാം നിർദ്ദേശിക്കുകയും ചെയ്യുന്നു.

11. നമ്മുടെ വിദേശ ഇടവകകളിൽ ഒരു നല്ല ശതമാനം ആളുകളും, വിദ്യാർത്ഥികളും പട്ടാളക്കാരുമാണെന്നു നമുക്കു അറിയാം. അവരുമായി അടുത്തു സമ്പർക്കം പുലർത്തി അവരുടെ ആത്മീയവളർച്ചയ്ക്കു വേണ്ട സർവ്വ ഒത്താശകളും അവിടവിടെയുള്ള വൈദീകർ ചെയ്തുകൊടുക്കണമെന്നു നമുക്കു പ്രത്യേകമായ ആഗ്രഹമുണ്ട്.

12. വിദേശ മിഷ്യൻ ഇടവക എന്നു കേൾക്കുമ്പോൾ, അന്യമതക്കാരുടെ ഇടയിൽ നാം സംഘടിതമായ സുവിശേഷപ്രവർത്തനങ്ങൾ നടത്തുന്നുണ്ടെന്നു ധരിക്കേണ്ടതില്ല. ആ വിഷയത്തിൽ നാം ഇനിയും കാര്യമായി പുരോഗമിച്ചേ സാധിക്കൂ. അതിനുവേണ്ടി ഒരു കളം ഒരുക്കുകയും പൊതുജനാഭിപ്രായവും ആവശ്യകതാബോധ്യവും രൂപീകരിക്കയുമാണ് ഇപ്പോൾ പ്രധാനമായി ചെയ്തുവരുന്നത്. അവിടവിടെ ചിലയിടങ്ങളിൽ ഈ വിഷയത്തിൽ ചെയ്തുവരുന്ന പരിശ്രമങ്ങളെ നാം അഭിനന്ദിക്കുന്നു. ഇതു ഒരു ജീവൽപ്രശ്നമായിക്കരുതുന്ന കാലഘട്ടത്തിനായി നാം ആകാംക്ഷിക്കുന്നു. ഈവക പരിശ്രമങ്ങൾക്കു ഒരിക്കൽ ജാതിവ്യത്യാസം ഒരു തടങ്ങൽപാറയായിരുന്നു. ഇന്നു ആ പരിതസ്ഥിതി മാറിയിരിക്കുന്നുവല്ലോ. സുവിശേഷവേല എന്നതു വെറും താണ ജാതിക്കാരെ സ്നാനപ്പെടുത്തുക മാത്രമാണെന്നു ചിലർ ധരിച്ചിരുന്ന 'കാലവും കടന്നുപോയി



രിക്കുന്നു. സ്വതന്ത്ര ഇൻഡ്യയിൽ ഉച്ച നീചത്വങ്ങൾ മാറി മറഞ്ഞുകൊണ്ടിരിക്കുന്നതും വിദ്യാഭ്യാസവും പരിഷ്കാരവും ആധുനീക പുരോഗതിയും വർദ്ധമാനമായിക്കൊണ്ടിരിക്കുന്നതുമായ ഈ കാലയളവിൽ കാലത്തിന്റെ ഗതിയനുസരിച്ചുള്ള നൂതനപദ്ധതികൾ നാം ആവിഷ്കരിച്ചേ മതിയാവൂ. ഇതിനു ദൈവീക വീക്ഷണവും ദൈവസ്നേഹവും സേവനാത്മാവും ഉള്ള മിഷ്യനറിമാർ ഈ തനി ദേശീയസഭയായ ഓർത്ത്ഡോക്സ് സഭയിൽ എഴുന്നേല്ക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

13. ഈ റിപ്പോർട്ടിന്റെ മററു പല ഭാഗങ്ങളിൽ പറഞ്ഞിരിക്കുന്ന പ്രകാരം ഇൻഡ്യൻ ഓർത്തഡോക്സ് ചർച്ച് മിഷ്യനിൽപ്പെട്ട നാലു യുവ വൈദീകർ കൽക്കട്ട, ന്യൂഡെൽഹി, കോയമ്പത്തൂർ, സിങ്കപ്പൂർ മുതലായ സ്ഥലങ്ങളിൽ ഉത്സാഹപൂർവ്വം ജോലിചെയ്തു വരുന്നു. കഴിഞ്ഞ രണ്ടു കൊല്ലങ്ങൾക്കു മുമ്പ് ഒരു പുതിയ ബാച്ചു മിഷ്യനറിമാരെ വൈദീകപരിശീലനത്തിനു റിക്രൂട്ടു ചെയ്യണമെന്നു നാം ആഗ്രഹിച്ചിരുന്നെങ്കിലും തുടർച്ചയായ നമ്മുടെ അനാരോഗ്യം മൂലം അതു സാധിക്കാതെപോയി. ഈ വർഷം ഏതാനും ബിരുദധാരികളായ യുവാക്കന്മാരെ തെരഞ്ഞെടുത്തു പരിശീലിപ്പിക്കുന്നതിനു നാം ശ്രമിച്ചുകൊണ്ടിരിക്കയാണ്.

14. നമ്മുടെ വിദേശ മിഷ്യനിൽ പ്രവർത്തനം നടത്തിപ്പോരുന്ന പട്ടക്കാരും ഇടവക ജനങ്ങളും സാമ്പത്തികമായ അവശതകളിലാണ് കഴിഞ്ഞുകൂടുന്നതെന്നുള്ള വസ്തുത മിക്കവാറും ഗ്രഹിച്ചിരിപ്പാൻ ഇടയില്ല. അവർക്കു കൂടുതൽ ബുദ്ധിമുട്ടുകൾ ഉണ്ടാകാതിരിക്കത്തക്കവണ്ണം മററുള്ളവർ സൂക്ഷിക്കേണ്ടതാണ്. വിദേശ മിഷ്യൻ കേന്ദ്രങ്ങളിൽനിന്നു നമുക്കു ലഭിച്ചിട്ടുള്ള ചില എഴുത്തുകളെ ആസ്പദമാക്കിയാണ് ഈ സംഗതി ഇവിടെ പ്രസ്താവിപ്പാൻ ഇടയായതു്. ബാല്യദശയിൽ മാത്രം ഇരിക്കുന്ന വിദേശ മിഷ്യൻ പ്രവർത്തനങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിനുവേണ്ടി കാതോലിക്കാ ദിനപ്പിരിവ്, റിശ്ശീസ്സാ ഇവ ഒഴിച്ചുള്ള മററു സമുദായപ്പിരിവുകളിൽനിന്നും അവരെ വിമുക്തരാക്കുന്നതു യുക്തവും ന്യായവുമാകുന്നു.

15. ഇൻഡ്യൻ ഓർത്ത ഡോക്സ് ചർച്ച് മിഷ്യനിലേക്ക് സംഭാവന ചെയ്യണമെന്നാഗ്രഹിക്കുന്ന സഹൃദയർ, പ്രസ്തുത മിഷ്യൻ കമ്മററി ട്രഷ

ഓർ, Mr. K. M. Oommen B.A., Young India Agencies Ltd., No. 1. Errabalu Chetty Street, G. T. Madras-1 എന്ന വിലാസത്തിൽ അയച്ചുകൊടുക്കണമെന്നുള്ള കാര്യവും പ്രത്യേകം ഓർമ്മിപ്പിച്ചുകൊള്ളുന്നു.

16. നമ്മുടെ ആവശ്യപ്രകാരം വിദേശ ഇടവകകളിൽനിന്നു ലഭിച്ചിട്ടുള്ള ഔദ്യോഗിക റിപ്പോർട്ടുകളും, മിഷ്യൻ കണക്കുകളും ആണു ഇതിന്റെ പിന്നാലെ ചേർത്തിരിക്കുന്നതു്.

*Mar. Theodosios.*
(ഒപ്പ്)

Bethany Ashram,
R. Perunadu P. O.,
Pathananthitta,
T. C. State. (S. India)
26—1—1955

---



## (i) കോയമ്പത്തൂർ ഓർത്തഡോക്സ് ഇടവക

മലങ്കരയ്ക്കു വെളിയിലുള്ള നമ്മുടെ ആദ്യത്തെ സ്വന്തം പള്ളി ഇതാകുന്നു. 27 വർഷങ്ങൾക്കു മുമ്പ് ബഥനി ആശ്രമത്തിന്റെ നേതൃത്വത്തിലാണ് ഈ ഇടവകയ്ക്കാരംഭമിട്ടത്. അക്കാലത്തു പരേതനായ എലഞ്ഞിക്കൽ ജോൺവക്കീൽ അവർകളുടെ ഭാര്യ ശ്രീമതി അന്നാമ്മയുടെ സംഭാവനയായ ആയിരത്തിൽപരം രൂപ ബഥനി ആശ്രമത്തിലെ ഫാദർ അലക്സിയോസ് ഒ. ഐ. സി. (ഇപ്പോഴത്തെ മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു) വഴിയായി ലഭിച്ചതു പള്ളിപണിയെ ത്വരിതപ്പെടുത്തുകയുണ്ടായി എന്ന വസ്തുത പ്രത്യേകം പ്രസ്താവ്യമാണ്. ഈ പള്ളിയിൽ ആദ്യം വി. കുർബ്ബാന അർപ്പിച്ചതും ഇപ്പോഴത്തെ തേവോദോസ്യോസ് തിരുമേനി അച്ചനായിരുന്ന കാലത്തത്രെ. തിരുമനസ്സുകൊണ്ടു മേല്പട്ടക്കാരനായ നാൾ മുതൽ ഇന്നുവരെയും ഇപ്പള്ളിയുടെ മെത്രാപ്പോലീത്താ എന്ന നിലയിൽ ഭരണം നടത്തിവരികയും ചെയ്യുന്നു. പരേതനായ പി. സി. ജോണച്ചൻ (മാന്നാർ), ബ. മാരേട്ടു തോമ്മസ് അച്ചൻ (ഇപ്പോൾ റമ്പാൻ), എം. യോഹന്നാൻ അച്ചൻ, പരേതനായ തേവർവേലിൽ ജോസഫ് അച്ചൻ. ഇപ്പോഴത്തെ സൈമൺ മാത്യൂസ് അച്ചൻ എന്നിവരാണ് തുടർച്ചയായി ഈ ഇടവകയിൽ വികാരിമാരായിരുന്നിട്ടുള്ളത്. പള്ളിയുടെ ആരംഭകാലം മുതൽ സ്ഥലത്തെ മി. കെ. ഈപ്പൻ വക്കീൽ (അദ്ദേഹം ഇപ്പോഴും ഇക്കാര്യത്തിൽ സജീവതല്പരനാണ്) പരേതനായ മി. ഡി. കുര്യൻ മുതലായവർ ചെയ്തുകൊടുത്ത നേതൃത്വവും ഉത്സാഹവും ത്യാഗവും ഈ ഇടവക എന്നാളും സ്മരിക്കുന്നതാണ്. ഒരു ഇടവക എന്ന നിലയിൽ പുരോഗമനപരമായ വീക്ഷണം ഉണ്ടായതു് ധീരനും കർമ്മകുശലനുമായ ബ. തേവർവേലിൽ അച്ചന്റെ കാലത്താണെന്നു പറയാം. മെത്രാപ്പോലീത്തായുടെ മാനേജ്മെണ്ടിൽ സ്ഥലത്തു ഒരു മലയാളം സ്കൂളിനു പ്രാരംഭമിടുക, പട്ടക്കാർക്കു താമസിക്കുവാനായി ഒരു വലിയ കെട്ടിടം പണിതീർക്കുക മുതലായവ അദ്ദേഹത്തിന്റെ കാലത്തെ നേട്ടങ്ങളാണ്. ബ. അച്ചൻ കബറടങ്ങിയിരിക്കുന്നതു പള്ളിമുററത്തു മദ്ബഹായുടെ വടക്കുവശത്തത്രെ. ഇപ്പോഴത്തെ വികാരി സൈമൺ മാത്യൂസ് അച്ചൻ വന്നതിനു ശേഷം പ്രസ്തുത മലയാളം സ്കൂളിന്റെ അഭിവൃദ്ധി പള്ളിവക സെമടിയുടെ ചുററും വേലി

കെട്ടിക്കുക മുതലായ പല കാര്യങ്ങൾ സാധിച്ചുകഴിഞ്ഞു. പള്ളിയും പള്ളിക്കെട്ടിടവും വൃത്തിയായി സൂക്ഷിക്കപ്പെടുന്നതു കൂടാതെ മറ്റൊരു സുറിയാനിപ്പള്ളിയിലും ഇല്ലാത്ത വിധത്തിൽ പള്ളി അങ്കണത്തിൽ അതിമനോഹരമായ ഒരു പൂന്തോട്ടം സംരക്ഷിച്ചുവരികയും ചെയ്യുന്നുണ്ട്. ശവക്കോട്ടയിൽ ഒരു ചെറിയ ചാപ്പൽ പണിയുന്നതിനും സ്കൂൾ കെട്ടിടം പൂർത്തിയാക്കുന്നതിനും പുറജാതിക്കാരെ സഭയിൽ ചേർക്കുന്നതിനും അച്ചൻ ശ്രമിച്ചുകൊണ്ടിരിക്കയാണ്. പ്രാരംഭമായി ഈയിടെ ഒരു തമിഴ് യുവാവിനെ ഈ പള്ളിയിൽവച്ചു മാമ്മോദീസാ മുക്കി. ഇനിയും 11 പേർ മാമോദീസാക്കായി അഭ്യസിപ്പിക്കപ്പെടുകയും ചെയ്തുവരുന്നു. ബ. സൈമൺ അച്ചൻ ഇൻഡ്യൻ ഓർത്തഡോക്സ് ചർച്ച് മിഷ്യനിലെ ഒരു മിഷ്യനറിയാണെന്നുള്ളതും പ്രസ്താവ്യമത്രെ. പള്ളിയുടെ സ്ഥിരമേൽവിലാസം:

വികാരി, ഓർത്ത്ഡോക്സ് സിറിയൻ ചർച്ച്,
കോയമ്പത്തൂർ.
(സൌത്ത് ഇൻഡ്യ)

---

## (ii) നീലഗിരി ഓർത്തഡോക്സ് ഇടവക

ഇവിടെ ഒരിടവക രൂപം പ്രാപിപ്പാനിടയായതു 1947-ാമാണ്ടു നി. വ. ദി. ശ്രീ. മാർ തേവോദോസ്യോസ് തിരുമേനി നീലഗിരി സന്ദർശിച്ചതോടുകൂടിയാണ്. ബഥനി ആശ്രമസ്ഥൻ ഫാദർ. കുറിയാക്കോസ് ഒ. ഐ. സി. ആദ്യം ത്രിശ്ശിനാപ്പള്ളിയിൽനിന്നും 1950നു ശേഷം കോയമ്പത്തൂർനിന്നും വന്നു ഇവിടെ മാസത്തിൽ ഒരു കുർബ്ബാനവീതം നടത്തിവന്നിരുന്നു. സ്വന്തമായ ഒരു ആരാധനാസ്ഥലം ഉണ്ടാകേണ്ടതിന്റെ ആവശ്യകത ബോദ്ധ്യമായതോടുകൂടെ കുന്നൂരിൽ ഒരു സ്ഥലം വിലയ്ക്കു വാങ്ങി. 1953-ാമാണ്ടു ഊട്ടിയിൽ വച്ചു ഒരു Sale നടത്തി 3500 രൂപ ലാഭിച്ചു. 1954-ാമാണ്ട് ഊട്ടിയിൽവച്ച് ഒരു വിവിധകലാപ്രകടനം നടത്തി 825 രൂപയും മിച്ചം ഉണ്ടാക്കി. ചില സാങ്കേതികതടസ്സങ്ങളാണു പള്ളിപണി ആരംഭിക്കുന്നതിലുള്ള തടസ്സം. ഒരു സുഖവാസസ്ഥലം കൂടെയായ ഇവിടത്തെ,



പള്ളിയും പള്ളിക്കെട്ടിടവും പൂർത്തിയായാൽ നമ്മുടെ അഭിവന്ദ്യ മേലദ്ധ്യക്ഷന്മാർക്കും, വൈദികർക്കും വിശ്രമാർത്ഥം വന്നുതാമസിക്കുന്നതിനും സൗകര്യമായിരിക്കും.

1954 ജൂലൈ മുതൽ ഒരു ചെറിയ കെട്ടിടം ഇവിടെ വാടകയ്ക്കെടുത്തു അച്ചനും കപ്യാരുംകൂടെ താമസമാക്കിയിരിക്കയാണ്. കുന്നൂർ, ഊട്ടി, ഗൂഡല്ലൂർ എന്നിങ്ങനെ നീലഗിരിയുടെ പ്രധാന സ്ഥലങ്ങളിൽ പ്രതിമാസം വി. കുർബ്ബാന അർപ്പിച്ചുപോരുന്നതുകൂടാതെ ഒരു വിദ്യാഭ്യാസകേന്ദ്രമായ മൈസൂർ സിററിയിലും അച്ചൻ പോകേണ്ടതായിട്ടാണിരിക്കുന്നതു്.

ഈ ഇടവകയുടെ ആഭിമുഖ്യത്തിൽ 'ഇടവകദൂതൻ' എന്ന അഭിധാനത്തിൽ ഒരു പ്രതിമാസ പ്രസിദ്ധീകരണം ഉണ്ട്. നീലഗിരി മലകളുടെ വിവിധ ഭാഗങ്ങളിൽ താമസിക്കുന്ന ആളുകൾ പള്ളിയാരാധനയിൽ സംബന്ധിക്കുന്നതുതന്നെ വളരെ ബദ്ധപ്പെട്ടാണ്. ഒരു സൺഡേസ്കൂളോ പ്രാർത്ഥനായോഗമോ നടത്തുകയെന്നതു ഇതുവരെയും പ്രായോഗികമായിട്ടില്ല. ഈ വൈഷമ്യത്തെ പരിഹരിക്കാനായിട്ടുകൂടെയാണ് 'ഇടവകദൂതൻ' ക്രമമായി പ്രസിദ്ധപ്പെടുത്തുന്നത്. എങ്കിലും ഊട്ടിയിൽവച്ചു ഒരു ചെറിയ തോതിൽ choir practice അടുത്ത കാലത്തു ആരംഭിച്ചിട്ടുണ്ട്.

തല്ക്കാല മേൽവിലാസം:

Orthodox Vicar,
Star Villa,
Wellington Bazzar P. O.
NILAGIRIES.
(S. India)

---

## (iii) തൃശ്ശിനാപ്പള്ളി ഓർത്തഡോക്സ് ഇടവക

തെന്നിൻഡ്യാ റെയിൽവേയുടെ ആസ്ഥാനമായിരുന്നതുമൂലം സഭാംഗങ്ങൾ ഉദ്യോഗമായിട്ടും ഒരു വിദ്യാഭ്യാസകേന്ദ്രമായതുകൊണ്ടു അനേകം വിദ്യാർത്ഥികളും ത്രിശ്ശിനാപ്പള്ളിയിൽ അനേക വർഷങ്ങളായി വന്നും

പൊയ്ക്കൊണ്ടുമിരുന്നു. എന്നാൽ ഇവിടെ നമ്മുടെ ഒരു പട്ടക്കാരനെ അയച്ച് ആത്മീയദിഷ്ഠിതികൾ നടത്തിത്തുടങ്ങിയത് 1940-ാമാണ്ടിനു ശേഷമാണ്. യുദ്ധകാലത്തു തീവണ്ടിയാത്ര അതി ക്ലേശകരമായിരുന്ന ആ കാലയളവിൽ, സാമ്പത്തികമായ സംരക്ഷണത്തിനു യാതൊരു ഭദ്രതയുമില്ലാതിരുന്ന ആ വേളയിൽ, ത്രിശ്ശിനാപ്പള്ളിയിലെ ഹോട്ടലുകളിൽ താമസിച്ചുകൊണ്ടു ബ. എം. യോഹന്നാൻ അച്ചൻ ത്രിശ്ശിനാപ്പള്ളി, മധുര, അണ്ണാമല യൂണിവേഴ്സിററി മുതലായ സ്ഥലങ്ങളിൽ ചെയ്തിട്ടുള്ള പ്രവർത്തനങ്ങൾ ഞങ്ങൾക്ക് ഒരിക്കലും മറക്കത്തക്കതല്ല. 1945-ാമാണ്ട് പൊന്നയ്യാ ഹൈസ്കൂൾ എന്ന മഹൽസ്ഥാപനം നി. വ. ദി. ശ്രീ. മോർ ദീവന്നാസ്യോസ് തിരുമേനി വിലയ്ക്കു വാങ്ങുകയും അന്നു മുതൽ ഇവിടത്തെ പട്ടക്കാരുടെ താമസം അവിടേക്കു മാററുകയും ചെയ്തു. ഈ സ്കൂൾ കേന്ദ്രമാക്കിക്കൊണ്ടു ഓർത്തഡോക്സ് സഭയുടെ പ്രവർത്തനങ്ങൾ അഭിവൃദ്ധിപ്പെടുത്തുവാൻ വളരെ സാദ്ധ്യതയുണ്ട്. 1947-ാമാണ്ട് ഇൻഡ്യൻ ഓർത്തഡോക്സ് ചർച്ച് മിഷ്യൻ രൂപമെടുക്കുകയും അതിലെ പ്രഥമ പ്രവർത്തകനായി ബഥനി ആശ്രമസ്ഥൻ ഫാദർ. കുറിയാക്കോസ് ഒ. ഐ. സി. നിയമിതനാകുകയും 1950 വരെ അദ്ദേഹം ഇവിടെ വേല ചെയ്കയും ചെയ്തുവന്നു. ബ. യോഹന്നാനച്ചൻ പോയ്ക്കൊണ്ടിരുന്ന സ്ഥലങ്ങൾ കൂടാതെ, കാരക്കുടി കോളേജ്, ശിവഗംഗ കോളേജ്, പാളയംകോട്ട, തൂത്തുക്കുടി, ചെങ്കോട്ട, വെല്ലൂർ മുതലായ സ്ഥലങ്ങളിലും നിശ്ചിത പ്രോഗ്രാമനുസരിച്ച് അദ്ദേഹം സഞ്ചരിച്ചുപോന്നിരുന്നു.

1950-ാമാണ്ടു മുതൽ പത്തനാപുരം താബോർ ദയറായിലെ ചില പട്ടക്കാർ (ഫാദർ എൻ. ജെ. തോമസ്, ഫാ. സി. സഖറിയാ, ഫാ. സി. ററി. ഐസക്ക്) കോളേജ് വിദ്യാഭ്യാസാർത്ഥം പൊന്നയ്യാ ഹൈസ്കൂളിൽ സ്ഥിരതാമസമാക്കിയതോടുകൂടെ തെക്കുകിഴക്കെ തമിഴ്നാട്ടിലെ പ്രവർത്തനങ്ങൾ ഇപ്പോൾ അവർ നടത്തിവരികയാണ്. ത്രിശ്ശിനാപ്പള്ളിയിൽ തന്നെ Golden Rock, Teppakulam, Palakara എന്നീ മൂന്നു സ്ഥലങ്ങളിൽ ആരാധന ക്രമീകരിക്കപ്പെട്ടിട്ടുണ്ട്.

സ്ഥിരം മേൽവിലാസം:

Orthdox Vicar,
C/o. Ponnaiha High School,
TRICHIROPOLY
(S. India)

—*—



## (iv) വെല്ലൂർ ഓർത്തഡോക്സ് ഇടവക

1947 ഒക്ടോബർ മുതൽ 1951-ാമാണ്ടുവരെ ബഥനി ആശ്രമസ്ഥൻ ഫാദർ കുറിയാക്കോസ് ഒ. ഐ. സി. അദ്ദേഹത്തിൻെറ തെക്കെഇൻഡ്യയിലെ പര്യടനത്തിനിടയിൽ ചിലപ്പോഴെല്ലാം ഇവിടെ വരികയും മെഡിക്കൽ വിദ്യാർത്ഥീവിദ്യാർത്ഥിനികൾ, നേഴ്സസ്, ജൂനിയർ ഡൊക്ടേഴ്സ് അപ്പോഴപ്പോൾ മിഷ്യനാസ്പത്രിയിൽ ചികിത്സാർത്ഥം വരുന്ന രോഗികൾ എന്നിവരുടെ ആത്മീയദിഷ്ഠിതികൾ നടത്തിക്കൊടുക്കുകയും ചെയ്തിരുന്നു. എന്നാൽ 1951 മുതൽ മാസത്തിൽ ഒരു ഞായറാഴ്ചവീതം വി. കുർബ്ബാനയ്ക്കും മററുമായി അദ്ദേഹം ഇവിടെയെത്തുന്നതിനു ഇൻഡ്യൻ ഓർത്തഡോക്സ് ചർച്ച് മിഷ്യൻ അദ്ദേഹത്തെ ചുമതലപ്പെടുത്തി. പ. കാതോലിക്കാബാവാ, മോർ തേവോദോസ്യോസ്, മാർ ദിവന്നാസ്യോസ്, മാർ തീമൊത്തിയോസ് എന്നീ തിരുമേനിമാർ കഴിഞ്ഞ രണ്ടു കൊല്ലത്തിനുള്ളിൽ ചികിത്സാർത്ഥം വെല്ലൂരിൽ എഴുന്നെള്ളി താമസിച്ചിട്ടുണ്ട്. നമ്മുടെ എത്രയോ വൈദികരാണു ഇവിടെ ചികിത്സാർത്ഥം വന്നുകൊണ്ടിരിക്കുന്നത്! ആത്മായക്കാരുടെ ഒരു ലിസ്റ്റ് എടുപ്പാൻ സാദ്ധ്യമല്ല. ഇവിടത്തെ ആസ്പത്രി ജോലിക്കാർതന്നെയും വന്നും പോയുംകൊണ്ടിരിക്കുന്നവരാണ്. ഇങ്ങനെ ഒരു floating population എന്ന നാമകരണം ഈ ഇടവകയ്ക്കു അന്വർത്ഥമാണ്. ഇപ്പോൾ ഏകദേശം 150 പേരോളം വിദ്യാർത്ഥികളായും മററും ഉണ്ട് എന്നു പറയാം.

പ. ബാവാ തിരുമനസ്സുകൊണ്ടു ഇവിടെ എഴുന്നെള്ളി താമസിച്ചിരുന്ന വേളയിൽ ഇവിടെ ഒരു പട്ടക്കാരനെ സ്ഥിരമായി താമസിപ്പിക്കേണ്ടതിൻെറ അത്യാവശ്യകതയെ മനസ്സിലാക്കിയതിൻെറ ഫലമായിട്ടാണ് 1954 ജൂലൈ മുതൽ കോട്ടയം ചെമ്പകശ്ശേരിൽ ഫാദർ സി. ഇ. ജോർജ്ജ് ബി. എ. ഇവിടെ ഒരു വാടകക്കെട്ടിടത്തിൽ താമസിച്ചു മിഷ്യനാസ്പത്രിയിലെ ആത്മീയവേല ചെയ്തുവരുന്നത്. വി. കുർബ്ബാനയ്ക്കു പലയിടത്തുമെന്നവണ്ണം ഇവിടത്തെ S. P. G. പള്ളിയാണു സൗകര്യപ്പെടുത്തിയിരിക്കുന്നത്. പ്രസ്തുത ദേവാലയം ആസ്പത്രിയിൽനിന്നു കുറെ അധികം ദൂരത്താകയാൽ അന്യദിക്കുകളിൽനിന്നു വരുന്ന രോഗികൾക്കും അവരെ പരിചരിക്കുന്നവർക്കും പള്ളിയിൽ സംബന്ധിക്കുകയെന്നുള്ളതു ഒരു പ്രശ്നമായി അനുഭവ

പ്പെട്ടിട്ടുണ്ട്. വൈദികൻെറ ആത്മീയവേല മിഷ്യനാസ്പത്രിയോടനുബന്ധിച്ചുള്ളതാണുതാനും. ആസ്പത്രിജോലിക്കാക്കു പ്രാർത്ഥനായോഗങ്ങൾ, സ്റ്റഡിക്ലാസ്സുകൾ മുതലായവ നടത്തുന്നതിനും നമുക്കു സൌകര്യമായ സ്ഥലമില്ല. ഈ തരുണത്തിൽ വെല്ലൂർ മിഷ്യനാസ്പത്രിയുടെ ഏററം സമീപത്തു നമുക്കു സ്വന്തമായ പള്ളിയും പള്ളിമുറിയും ഉണ്ടാകേണ്ടതു് മാററിവെക്കുവാൻ പാടില്ലാത്ത ഒരു അത്യാവശ്യമാണെന്നുള്ള വിവരം വെല്ലൂർ ആസ്പത്രിയിൽ വന്നിട്ടുള്ള സർവ്വ ഓർത്തഡോക്സ് സഭാംഗങ്ങൾക്കും ബോദ്ധ്യമായിട്ടുള്ളതാണു്. ഒരു പട്ടക്കാരനെ ഇവിടെ സംരക്ഷിക്കാൻ ആവശ്യമായ തുകയുടെ ഒരു ചെറിയ ശതമാനം മാത്രമേ ഇവിടെയുള്ള മെഡിക്കൽ സ്ററുഡൻസും നേഴ്സിംഗ് സ്ററുഡൻസും തരുന്നുള്ളു; തരുവാൻ കഴികയുമുള്ളു. പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ പ്രത്യേക താല്പര്യവും ആഗ്രഹവും അനുസരിച്ചു ചുരുക്കം ചില വ്യക്തികൾ ഇക്കാര്യത്തിൽ ഉത്സാഹിക്കുന്നതുമൂലമാണു സംഗതികൾ ഇപ്പോൾ നടന്നുവരുന്നതു്. ഒരു പട്ടക്കാരനെ സംരക്ഷിക്കുന്ന ആവശ്യത്തിലേക്കു ഒരു ഞായറാഴ്ചത്തെ കാണിക്കശേഖരം അയച്ചുകൊടുക്കണമെന്നു ആവശ്യപ്പെട്ടു ഇടവക മെത്രാപ്പോലീത്ത ചില പള്ളികൾക്കു കല്പന അയച്ചിട്ടുണ്ടെന്നും അറിവാനിടയായി. അതു ഞങ്ങൾക്കു പ്രോത്സാഹജനകമാണു്. വെല്ലൂരിൽ ഒരു പള്ളിയും പള്ളിമുറിയും സ്വന്തമായി ഉണ്ടാക്കുന്നതിന്നും പട്ടക്കാരനെ സംരക്ഷിക്കുന്നതിന്നും ശാശ്വതമായി ഒരു മാർഗ്ഗം ഉണ്ടായിക്കാണുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. വെല്ലൂരിൽ ചികിത്സയ്ക്കു വന്നുപോയിട്ടുള്ള സഭാംഗങ്ങളെല്ലാം ഒത്തിണങ്ങി പരിശ്രമിച്ചാൽ ഈ വിഷയത്തിൽ ഒരു പ്രയാസവും ഉണ്ടാവുന്നതല്ല. ഈ ഇടവകയുടെ ഏററം അടുത്തു സ്ഥിതിചെയ്യുന്ന (90 മൈൽ) മദ്രാസ്സ് ഇടവകയ്ക്കു് ഇക്കാര്യത്തിൽ ഞങ്ങളെ അധികം സഹായിക്കാൻ കഴിയുമെന്നു ഞങ്ങൾ പ്രത്യാശിക്കുന്നു.

റാണിപ്പെട്ട് മിഷ്യൻആസ്പത്രി, മദനപ്പള്ളി മിഷ്യൻആസ്പത്രി, മദനപ്പള്ളി ആരോഗ്യവാരം ക്ഷയരോഗാസ്പത്രി, സേലം എന്നീ സ്ഥലങ്ങളിലെ സഭാമക്കൾ സഹായത്തിനായി വിളിക്കുന്നതു വെല്ലൂരിലെ പട്ടക്കാരനെയാണു്. അദ്ദേഹത്തിൻെറ സൗകര്യവും ആരോഗ്യവും അനുസരിച്ചു അവിടങ്ങളിലും അദ്ദേഹം കൂടെക്കൂടെ പൊയ്ക്കൊണ്ടിരിക്കുന്നു.

തല്ക്കാലമേൽവിലാസം:

Fr. C. E. George B. A.,
14, Bangalore Road, VELLORE,
North Arcot Dt. (South India)

———*———



## (v) ബാംഗളൂർ ഓർത്തഡോക്സ് ഇടവക

1943-ാമാണ്ടു് മുതലാണു് നമുക്കു ഇവിടെ ഒരു ഇടവക രൂപീകൃതമായതു്. മൈസൂർ രാജ്യത്തിൻെറ ചില ഭാഗങ്ങളിൽ പ്രവർത്തനം നടത്തിവന്നിരുന്ന തിരുവനന്തപുരത്തെ ഇപ്പോഴത്തെ വികാരി മോടിശ്ശേരിൽ ദിവ്യശ്രീ മാത്യൂസ് കത്തനാരാണു് അക്കാലങ്ങളിൽ ഞങ്ങളെ സഹായിച്ചുകൊണ്ടിരുന്നതു എന്ന വസ്തുത നന്ദിയോടെ സ്മരിക്കുന്നു. 1945ൽ കൊലത്താക്കൽ കെ. ററി. ജോർജ്ജ് അച്ചനും പറക്കോട്ടു് പീലിപ്പോസ് അച്ചനും ഈ ഇടവകയിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ടു്. അതിനു ശേഷം മദ്രാസ് ക്രിസ്ത്യൻ കോളേജ് പ്രഫസരായിരുന്ന ദിവ്യശ്രീ ററി. ജി. കോശിഅച്ചൻ 1950-ാമാണ്ടു വരെ മാസത്തിൽ ഒന്നും രണ്ടും പ്രാവശ്യം വീതം ഇവിടെ വന്നു ആരാധന നടത്തിവന്നിരുന്നു. അതിനുശേഷം ഇവിടെ സ്ഥിരമായി താമസിച്ചു ഈ ഇടവകയെ അഭിവൃദ്ധിപ്പെടുത്തിയതു ഫാദർ വി. സി. സാമുവേൽ എം.എ. അവർകളാണു്. 1953 മുതൽ ബ. തൈക്കടവിൽ ഗീവർഗ്ഗീസ് കത്തനാർ ഈ ഇടവക നടത്തിവരുന്നു. പലയിടത്തും എന്ന വണ്ണം ഇവിടെയും പ്രൊട്ടസ്റ്റൻറു സമുദായങ്ങളുടെ സന്മനസ്സുകൊണ്ടാണു് നമ്മുടെ ആരാധനകൾ നടന്നുവരുന്നതു്. ആദ്യം ഇവിടത്തെ St. Mark's Parise Hall-ൽ വച്ചും ഇപ്പോൾ കുറെ വർഷങ്ങളായി Holy Trinity പള്ളിയിൽ വച്ചും വി. കുർബ്ബാന അനുഷ്ഠിച്ചുവരുന്നു. എന്നാൽ Holy Trinity പള്ളിയിൽ വച്ചു ചില ദിവസങ്ങളിൽ വേറെ രണ്ടു പ്രൊട്ടസ്റ്റൻറു ശുശ്രൂഷകൾ കൂടെ നടത്തപ്പെടുന്നതുമൂലം നമുക്കു് സമയം പരിമിതപ്പെടുകയും അങ്ങനെ വളരെ വിഷമിക്കുകയും ചെയ്യുന്നുണ്ടു്. ആ ഒരു ഒററക്കാര്യമാണു് നമുക്കു സ്വന്തമായ ആരാധനസ്ഥലം ഇവിടെ ഉണ്ടാക്കുന്നതിനു ഇവിടത്തെ ഇടവകാംഗങ്ങളെ ഉത്തേജിപ്പിച്ചുകൊണ്ടിരിക്കുന്നതു്. ഇവിടെയും ആളുകൾ വന്നും പോയും കൊണ്ടിരിക്കുന്നുവെങ്കിലും ഇപ്പോൾ ഏകദേശം നൂറു വീട്ടുകാരും കുറെ വിദ്യാർത്ഥികളും ഉണ്ടു് എന്നു പറയാം. പള്ളിപണി ഫണ്ടിൽ 6000 രൂപയോളം മിച്ചം ഉണ്ടായിട്ടുണ്ടു്.

സൌകര്യത്തിനായി ഇടവകയെ മൂന്നു പ്രാർത്ഥനാ യോഗങ്ങളായി തിരിച്ചിരിക്കുന്നു. ഇതിൽ കുന്നംകുളം പ്രാർത്ഥനായോഗം എല്ലാ ഞായ

റാഴ്ചയും മററു രണ്ടെണ്ണം മാസത്തിൽ ഒന്നു വീതവും നടന്നുവരുന്നു. എല്ലാ മാസത്തിലെയും ഒന്നും മൂന്നും ഞായറാഴ്ചകളിൽ പള്ളികഴിഞ്ഞു സൺഡേ സ്കൂൾ ക്ലാസ്സുകൾ നടത്തുന്നുണ്ടു്. ആണ്ടിലൊരിക്കൽ കുട്ടികൾക്കായി Sports നടത്തുകയും Social Gathering നടത്തുകയും ചെയ്യുന്നുണ്ടു്.

തല്ക്കാല മേൽവിലാസം:

Rev. Fr. G Thaikadavil,
C/o. C. L. S Press.
1, Dickinson Road, BANGALORE-1.
(S. India)

---

## (vi) മദ്രാസ് ഓർത്തഡോക്സ് ഇടവക

വി. മാത്തോമ്മാശ്ലീഹായുടെ കബറിടം ഇവിടെ സ്ഥിതിചെയ്യുന്നു എന്ന കാരണത്താൽ ആകമാന ക്രിസ്തീയസഭയിൽ മദ്രാസ്സിനുള്ള സ്ഥാനം സുവിദിതമാണല്ലൊ. കബറിടപ്പള്ളിയോടനുബന്ധിച്ചുള്ള പൊതുസ്ഥാപനങ്ങൾ വിദേശീയമേധാവിത്വത്തിനു മുമ്പു സ്വദേശീയരായ പുരാതന ക്രിസ്ത്യാനികളുടെ സ്വന്തം ആയിരുന്നു. എന്നാൽ രാഷ്ട്രീയ ബലപ്രയോഗം മൂലം അവ പറങ്കികളുടെ അധീനതയിൽ അമരുകയാണു ചെയ്തതു്.

എന്നാൽ ഇപ്പോഴത്തെ മദ്രാസ് ഓർത്തഡോക്സ് ഇടവകയുടെ പ്രാരംഭം 20-ാം നൂററാണ്ടിന്റെ ആരംഭം മുതൽ വിദ്യാഭ്യാസം, കച്ചവടം, മററു തൊഴിലുകൾ മുതലായ ആവശ്യങ്ങൾക്കായി മലയാളത്തുനിന്നും ഇവിടെ വന്നുകൊണ്ടിരുന്ന ക്രിസ്ത്യാനികളുടെ ഇവിടെയുള്ള താമസമാണു്. ഇപ്രകാരമുള്ളവരുടെ ആത്മീയദിഷ്ടതികൾക്കുവേണ്ടി ഒരു പ്രായോഗികനടപടി എടുത്തതു് ദീർഘദൃഷ്ടിയും കർമ്മകുശലനും ഇൻഡ്യയിൽ പ. കാതോലിക്കാ സിംഹാസന സ്ഥാപനവിഷയത്തിൽ നേതൃത്വം കൊടുത്തവനുമായ സഭാഭാസുരൻ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനി അത്രെ. അദ്ദേഹം Dr. White Head എന്ന മദ്രാസ് ആംഗ്ലിക്കൻ ബിഷപ്പുമായി എഴുത്തുകുത്തു നടത്തുകയും ഇപ്പോഴത്തെ നമ്മുടെ സ്വന്തം പള്ളിയായിത്തീർന്നിട്ടുള്ള Holy Immanuel പള്ളി അന്നു നമുക്കു ഉപയോഗത്തിനു ലഭിക്കുകയും ചെയ്തു.



മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനി ഇഹലോകവാസം വെടിഞ്ഞതുമുതൽ പ. കാതോലിക്കാബാവാ തിരുമേനിയുടെ കീഴിലാണു് ഇടവക ഭരിക്കപ്പെട്ടുപോരുന്നതു്. 1916 മുതൽ 1941 വരെ ഏകദേശം ക്രമമായി ആരാധനാസൌകര്യം ഉണ്ടായിരുന്നു. 1941 മുതൽ നമ്മുടെ സർവ്വസ്വാതന്ത്ര്യവും പരിപൂർണ്ണ കൈവശത്തിൽ ഉള്ളതുമായ ഒരു ഇടവകപ്പള്ളിയായി രൂപാന്തരപ്പെടുവാൻ ഇടയാക്കി. എന്നാൽ ഈ ഘട്ടത്തിൽ മദ്രാസ്സിൽ താമസമാക്കിയിരുന്ന ചില പാത്രിയർക്കീസ് കക്ഷി നേതാക്കന്മാർ നമ്മിൽനിന്നും വേർതിരിഞ്ഞു മദ്രാസ് യാക്കോബായ ഇടവക എന്ന പേരിൽ വർത്തിച്ചുവരുന്നു എന്ന സംഗതിയും പ്രസ്താവ്യമത്രെ.

1941-ാമാണ്ടു് Holy Immanuel പള്ളി പ. കാതോലിക്കാ സിംഹാസനത്തിന്റെ പരിപൂർണ്ണ അധീനതയിൽ ആയതുമുതൽ പട്ടക്കാർ ഇവിടെ മുടങ്ങാതെ താമസമുണ്ടു്. എല്ലാ ഞായറാഴ്ചകളിലും മോറാനായപ്പെരുനാളുകളിലും ആരാധന നടന്നുകൊണ്ടിരിക്കുന്നു. സൌകര്യാർത്ഥം നാലു പ്രാർത്ഥനായോഗങ്ങളായി ഇടവകയെ വിഭജിച്ചിരിക്കയാണു്. ഈ പ്രാർത്ഥനായോഗങ്ങൾ ഓരോന്നും മാസത്തിൽ ഒരിക്കൽമാത്രം കൂടുന്നു. പ്രായോഗികക്രിസ്തീയ ജീവിതത്തിൽ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളെപ്പററി തമ്മിൽ ആലോചിപ്പാനും മററും ഈദൃശകൂട്ടങ്ങളിൽ കൂടുന്ന സ്ത്രീപുരുഷന്മാർക്കു ഉത്സാഹമുണ്ടെന്നുള്ളതു പ്രത്യേകം പ്രസ്താവ്യമാണു്.

അഞ്ചു കേന്ദ്രങ്ങളിലായി സൺഡേസ്കൂളുകൾ നടന്നുവരുന്നുണ്ടു്. ഈ ഇടവകയിലെ യുവജനപ്രസ്ഥാനം St. Thoma's Association എന്ന പേരിലാണു് അറിയപ്പെടുന്നതു്. ദിവസംതോറും മുപ്പതിലധികം സാധുക്കളായ രോഗികളെ സൌജന്യമായി ചികിത്സിക്കുന്ന ഒരു Free dispensary സെൻറു് തോമസ് അസോസ്യേഷന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്നുവെന്നു സന്തോഷപുരസ്സരം പ്രസ്താവിച്ചുകൊള്ളുന്നു. ഇപ്രകാരമുള്ള ജീവകാരുണ്യപ്രവർത്തനങ്ങൾ കൂടാതെ ആദ്ധ്യാത്മീക അഭ്യസനങ്ങളിലും ഇവിടത്തെ യുവജനങ്ങളും വിദ്യാർത്ഥികളും ഉത്സാഹഭരിതരാണു്. ഒരു ദിവസത്തേക്കുള്ള ധ്യാനം, മൂന്നു ദിവസങ്ങളിലേക്കുള്ള ധ്യാനം, എന്നിങ്ങനെ പലസന്ദർഭങ്ങളുണ്ടാക്കി സംഭവബഹുലമായ മദ്രാസ് പട്ടണത്തിലെ അന്തരീക്ഷത്തിൽനിന്നു മാറിവന്നു ദൈവസംസർഗ്ഗത്തിൽ മാത്രം കഴിച്ചുകൂട്ടുവാൻ ചിലപ്പോഴൊക്കെ സാധിക്കുന്നുണ്ടു്. കൂടാതെ, എല്ലാവരുംകൂടെ ഒന്നിച്ചു വി.

കബ്ബാന അനുഭവിപ്പാനും ഇപ്രകാരമുള്ള സന്ദർഭങ്ങൾ ഉപയോഗയോഗ്യമാകുന്നു.

1952-ാമാണ്ടു് പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് ഇടവക മെത്രാപ്പോലീത്താ തിരുമേനിയോടൊന്നിച്ചു ഇവിടെ എഴുന്നള്ളുകയും ഈ പള്ളി പ. മാർത്തോമ്മാശ്ലീഹായുടെ നാമത്തിൽ പ്രതിഷ്ഠിക്കുകയും ഇൻഡ്യൻ ഓർത്തഡോക്സ് ചർച്ച് മിഷ്യനിൽപെട്ട നാലുപേർക്കു ഈ പള്ളിയിൽവച്ചു കശ്ശീശാപട്ടം നൽകുകയും ചെയ്തു. ഇവ ഈ ഇടവകയുടെ ചരിത്രത്തിലെ സുപ്രധാന സംഭവങ്ങളത്രെ.

"ഇടവക പ്രബോധിനി" എന്ന പേരിൽ ഒരു ത്രൈമാസിക പ്രസിദ്ധീകരണം നടത്തപ്പെടുന്നു. വികാരിയുടെ ഒരു ചെറിയ സന്ദേശം, ഇടവകയിലെ വിശേഷസംഭവങ്ങൾ, മാമോദീസാ, വിവാഹം, ശവസംസ്കാരം, മേല്പട്ടക്കാരുടെ സന്ദർശനം, സഭാപഞ്ചാംഗം, പ്രാർത്ഥനായോഗസ്ഥലങ്ങൾ എന്നിവ സാധാരണ പ്രബോധിനിയിൽ കാണപ്പെടും.

1916-മുതൽ കുറഞ്ഞതു 25 പട്ടക്കാർ ഈ ഇടവകയിൽ സേവനം നടത്തിയിട്ടുണ്ടു്. അവരുടെ എല്ലാം പേരും പ്രവർത്തനമാഹാത്മ്യങ്ങളും സ്ഥലദൌർല്ലഭ്യത്താൽ വിവരിക്കുന്നില്ല. ഇപ്പോഴത്തെ വികാരി ഫാദർ സി. സഖറിയാ ബി. എ. അവർകളാണു്.

മദ്രാസ് പട്ടണത്തിനു പല വിധത്തിലുള്ള പ്രാധാന്യമുള്ള സ്ഥിതിയ്ക്കു പ. കാതോലിക്കാ സിംഹാസനത്തിനു വിധേയരായിരിക്കുന്ന എല്ലാ തിരുമേനിമാരും പല സന്ദർഭങ്ങളിലായി ഈ പള്ളിയിൽ എഴുന്നെള്ളി താമസിച്ചു ഞങ്ങളെ അനുഗ്രഹിച്ചിട്ടുണ്ടു്. മേല്പട്ടക്കാരും പട്ടക്കാരും സാധാരണ സന്ദർശിക്കുന്ന ഒരു സ്ഥലമായതുമൂലം മാതൃസഭാ കേന്ദ്രങ്ങളിൽനിന്നു 500ൽ പരം മൈൽ അകലെ ആണു് താമസിക്കുന്നതെന്നുള്ള ബോധ്യം ഞങ്ങൾക്കു അശേഷംപോലും ഇല്ല. ഞങ്ങളെ സന്ദർശിച്ചു അനുഗ്രഹിച്ചിട്ടുള്ള പരിശുദ്ധ കാതോലിക്കാ ബാവാ, ഇടവക മെത്രാപ്പോലീത്താ, മററു തിരുമേനിമാർ എന്നിവരോടുള്ള ഭയഭക്തിബഹുമാനങ്ങൾ രേഖപ്പെടുത്തിക്കൊള്ളുന്നു.

മാർത്തോമ്മാ ശ്ലീഹാ കബറടങ്ങിയ നഗരം, ഇൻഡ്യൻ ഓർത്തഡോക്സ് ചർച്ച് മിഷ്യന്റെ കേന്ദ്രം, രാഷ്ട്രീയമായ പ്രാധാന്യം എന്നിവ മൂലം മദ്രാ



സിനുള്ള പ്രാധാന്യത്തെ ആദരിച്ചു് അനതിവിദൂരഭാവിയിൽ ഇവിടം ഒരു മിഷ്യനറി മെത്രാസന കേന്ദ്രമായി രൂപം പ്രാപിച്ചുവരുവാൻ പ്രത്യാശിക്കയും ഞങ്ങൾക്കു അതിനു ഭാഗ്യമുണ്ടാകട്ടെ എന്നു പ്രാർത്ഥിക്കയും ചെയ്യുന്നു.

സ്ഥിരം മേൽവിലാസം

Vicar
Holy Immanuel Church,
Board Way, MADRAS.

---

## (vii) സെക്കന്തരാബാദ് ഓർത്തഡോക്സ് ഇടവക

1946ൽ ഓർത്തഡോക്സ്, മാർത്തോമ്മാ, C. S. I. ഈ സമുദായക്കാരുടെ സംഘടിതശ്രമത്തിൽ രൂപീകൃതമായ മലയാളം കോൺഗ്രിഗേഷന്റെ ഉൽഘാടനത്തിനു മുൻപു് മാർ തേവോദോസ്യോസ് തിരുമേനി സെക്കന്തരാബാദ് സന്ദർശിച്ചിട്ടുള്ള അവസരങ്ങൾ മുതൽക്കുതന്നെ ഇവിടെ ഒരു ഓർത്തഡോക്സ് ഇടവക രൂപീകൃതമായിക്കാണുവാൻ ഞങ്ങൾ ആഗ്രഹിച്ചിരുന്നു. 1946ൽ മലയാളം കോൺഗ്രിഗേഷൻ രൂപമെടുത്തപ്പോൾ ഇവിടത്തെ ഓർത്തഡോക്സ് സഭാംഗങ്ങളും പ്രസ്തുത സംഘടനയുടെ തണലിൽ ശരണപ്പെടുവാൻ, സാഹചര്യങ്ങളുടെ പ്രാതികൂല്യം നിമിത്തം നിർബ്ബന്ധിതരായിത്തീർന്നു. നമ്മുടെ സഭയിൽനിന്നു ആ കാലങ്ങളിൽ ഒരു പട്ടക്കാരനെ ലഭിക്കുന്നതിനുണ്ടായിരുന്ന പ്രയാസവും, ഒരു പട്ടക്കാരനെ ലഭിച്ചിരുന്നാൽ തന്നെയും, അദ്ദേഹത്തെ സംരക്ഷിക്കുന്നതിനുള്ള സാദ്ധ്യതകളുടെ പരിമിതാവസ്ഥയുമാണു് അപ്രകാരം ഒരു പൊതു സംഘടനയിൽ പെട്ടുപോകുവാൻ ഇടയായതു്. ഇതിൽ സഹകരിച്ചിരുന്ന ഓർത്തഡോക്സ്, മാർത്തോമ്മാ, C. S. I. എന്നീ സമുദായങ്ങൾക്കു, [illegible] വ്യക്തമായ തവണയും, സമാവകാശവും ഉണ്ടെന്നു ആ കാലങ്ങളിൽ ഒരു പരസ്പരധാരണയുണ്ടായിരുന്നതാനും. മേല്പറഞ്ഞ സമുദായങ്ങളിലെ വൈദികരെ ഓരോരോ സന്ദർഭങ്ങളിൽ പ്രത്യേകം ക്ഷണിച്ചുവരുത്തുകയായിരുന്നു ആദ്യത്തെ പതിവു്. എന്നാൽ ഇടക്കാലത്തു ഒരു മാർത്തോമ്മാ വൈദികൻ കുറെ നാൾ ഇവിടെ താമസമായതിനെ മറ

പിടിച്ചു്, മാർതോമ്മ സമുദായത്തിനു സ്ഥലത്തെ മലയാളം കോൺഗ്രിഗേഷൻെറ ഭരണത്തിലും, ഉടമസ്ഥതയിലും, സ്വയാവകാശം ഭാവിച്ചു അന്നു മുതൽ അടുത്തകാലം വരെയും, ഓർത്തഡോക്സ് സഭയും മാർതോമ്മാ സമുദായവും തമ്മിൽ അത്ര സുഖസ്ഥിതിയിലല്ല കഴിഞ്ഞുകൂടിവന്നിരുന്നതു എന്നു പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഈ അസ്വാരസ്യം വർദ്ധിച്ചതോടെ C. S. I.ക്കാർ മലയാളം കോൺഗ്രിഗേഷനിൽനിന്നു പിന്മാറുകയാണു് ഉണ്ടായതു്.

ആദ്യകാലങ്ങളിൽ സ്ഥലത്തെ S. P. G. പള്ളിയിൽ മൂന്നു കൂട്ടരും ക്രമപ്രകാരം തവണയനുസരിച്ചു ശുശ്രൂഷകൾ നടത്തിവന്നു. എന്നാൽ, 1948ൽ സ്ഥലത്തെ St. Andrew's Church ഇടവകയുടെ അംഗസംഖ്യ ഗണ്യമായി കുറഞ്ഞപ്പോൾ സ്ഥലത്തെ മലയാളം കോൺഗ്രിഗേഷൻെറ ഉപയോഗത്തിനായി ഇൻഡ്യയിലെ Scotish Church Colonial Chaplaincy boardൽനിന്നും St. Andrews Church വക സ്ഥലവും, കെട്ടിടങ്ങളും വിട്ടുകിട്ടി. അപ്രകാരം പള്ളി വിട്ടുകിട്ടിയതിനു ശേഷവും രണ്ടു സമുദായങ്ങളുടേയും ക്രമവും വീതവും പഴയതുപോലെ അഭംഗം പരിരക്ഷിക്കപ്പെട്ടിരുന്നു. നമുക്കു ഇവിടെ സ്ഥിരപട്ടക്കാർ ഇല്ലാതിരുന്ന കാലങ്ങളിൽ പരേതനായ Fr. T. I. Joseph M. A. B. D., Fr. T. G. Koshy M. A., Fr. V. C. Samuel M. A. മുതലായ ശ്രേഷ്ഠവൈദികർ പല സന്ദർഭങ്ങളിലും ഇവിടം സന്ദർശിച്ചു് ഞങ്ങൾക്കു ആത്മീയ ശുശ്രൂഷകൾ നടത്തിതന്നിരുന്നു. പള്ളിയുടേയും, കെട്ടിടത്തിൻേറയും, സ്ഥലത്തിൻേറയും സംരക്ഷണം മലയാളം കോൺഗ്രിഗേഷനിലെ വകപ്പുകാരെ പ്രതിനിധീകരിച്ചുള്ള ഒരു Managing Committe നടത്തിവന്നിരുന്നു എങ്കിലും സമുദായങ്ങൾ തമ്മിൽ അസ്വാരസ്യം വർദ്ധിച്ചുവന്നതോടെ 1952മുതൽ ഈ പദ്ധതി നടക്കാതെയാണു് വന്നുകൂടിയതു്. തൽഫലമായി പള്ളിയുടെ ഉടമസ്ഥാവകാശം Scotish Missionകാർ ഇൻഡ്യാ ഗവർമ്മെണ്ടു് Defence വകുപ്പുകാർക്കു വിട്ടുകൊടുക്കുകയും, മാർ തേവോദോസ്യോസ് (നമ്മുടെ ഇടവകയുടെ മെത്രാപോലീത്ത) യോഹന്നാൻ മാർതോമ്മാ എന്നീ വൈദീക മേലദ്ധ്യക്ഷന്മാരുടെ ഒരുമനപ്പെട്ട അപേക്ഷയുടെ ഫലമായി ഒന്നിടവിട്ട ആഴ്ചകളിൽ രണ്ടു സമുദായക്കാരും പ്രസ്തുത പള്ളി ഉപയോഗിച്ചുവരുകയും ചെയ്തുവരുന്നു. ഇപ്പോഴത്തെ മാർതോമ്മാ വൈദീകൻ വന്നതിൽ പിന്നീടു്, ഞങ്ങൾ തമ്മിലുള്ള ബന്ധം



വളരെ മെച്ചമായിട്ടുണ്ടെന്നു പറയാം.

ഇവിടത്തെ ഓർത്തഡോക്സ് ഇടവകാംഗങ്ങളിൽ ബഹുഭൂരിപക്ഷവും സൈനീകരാണു്. 50 കുടുംബങ്ങൾ ഉൾപ്പെടെ അംഗങ്ങൾ 150 പേരോളമുണ്ടു്. ഈ ഇടവകയുടെ ആരംഭകാലംമുതൽ വികാരിയായി ഇടവക മെത്രാപോലീത്തായാൽ നിയമിക്കപ്പെട്ടിരിക്കുന്നതു് Fr. K. K. Mathew M. Sc.യാണു്. ഇടവകയുടെ ഭവനസന്ദർശനത്തിൻെറ സൗകര്യത്തിനായി ഇടവകയിൽനിന്നു വികാരിയച്ചനു ഒരു സൈക്കിൾ വാങ്ങിച്ചിട്ടുള്ളതു വളരെ ഉപകാരപ്രദമാണു്. എല്ലാ ശനിയാഴ്ചയും ഏതെങ്കിലും ഒരു വീട്ടിൽ വച്ചു പ്രാർത്ഥനായോഗം നടത്തുന്നു. ക്രിസ്തുമസ്സ് ദിനത്തിലാണു് ഇടവകയുടെ വാർഷികദിനം. ഈ ഇടവകയിൽ സ്ത്രീകൾക്കായി മർത്തമറിയാം സമാജം നടത്തപ്പെടുന്നു. സ്ലീബാദാസസമൂഹം, നീലഗിരിപള്ളി മുതലായ പ്രസ്ഥാനങ്ങൾക്കു ഈ സ്ത്രീസമാജക്കാർ സംഭാവനകൾ കൊടുത്തിട്ടുണ്ടെന്നും പ്രസ്താവ്യമത്രെ. സെക്കണ്ടറാബാദിലും ഹൈദ്രബാദിലും സൺഡേ സ്കൂളുകൾ പ്രത്യേകം നടത്തുന്നതാണു് കൂടുതൽ സൌകര്യവും പ്രയോജനപ്രദവും. എല്ലാ തിങ്കളാഴ്ച സന്ധ്യതോറും, ഇടവകയുടെ ഏതെങ്കിലും ഭാഗത്തുവച്ചു ബൈബിൾ ക്ലാസ്സുകളും നടത്തപ്പെടുന്നു. യുവതലമുറ വളർന്നുവരുമ്പോൾ നമ്മുടെ കുദാശകളും ശുശ്രൂകളും പ്രാർത്ഥനകളും ഇൻഡ്യയുടെ ദേശീയഭാഷയായ ഹിന്ദിയിൽ നടത്തപ്പെടേണ്ടുന്ന കാലം വരുന്നു എന്നു ഞങ്ങൾക്കറിയാം. ഹൈദ്രബാദിൽ സമീപസ്ഥിതങ്ങളായ രണ്ടു ആസ്പത്രികളിലെ ജോലിക്കാരുടെ ആവശ്യാർത്ഥം മാസത്തിൽ രണ്ടു ഇടദിവസം അതിരാവിലെ വി. കുർബാനയും വേറെ സമയങ്ങളിൽ പ്രാർത്ഥനാ യോഗങ്ങളും നടത്തപ്പെടുന്നുണ്ടു്. ഇടവകയിലെ ആളുകൾക്കു ആത്മീയകാര്യങ്ങൾ പഠിക്കുവാനുള്ള തീക്ഷ്ണതകൊണ്ടു ഒരു Library സ്ഥാപിക്കുവാൻ ശ്രമിച്ചുകൊണ്ടിരിക്കയാണു്.

സാമൂഹ്യവും, സുവിശേഷപരവുമായ പ്രവർത്തനങ്ങൾക്കു വളരെയധികം സാദ്ധ്യതകളുള്ള ഒരു സ്ഥലമാണു് സെക്കണ്ടറബാദു്. ഇവിടുത്തെ ഭാഷ പഠിച്ചു്, സംഘടിത സുവിശേഷവേലയാരംഭിച്ചു ദേശീയ സഭയായ നമുക്കു ഒരു ശോഭനഭാവിയുണ്ടാകുമെന്നു തീർച്ചയാണു്. നമ്മുടെ സഭ എന്നു അതിനു എഴുന്നേല്ക്കും?

സ്ഥിരം മേൽവിലാസം:

Orthodox Church Vicar,
St Andrew's Church,
SECCUNDRABAD (Deccan)
S. India

---*---

## (viii) കിക്കി-പൂനാ ഓർത്തഡോക്സ് ഇടവക

ബോംബെ പട്ടണത്തിൽനിന്നും നൂറുമൈൽ തെക്ക് രണ്ടായിരം അടി ഉയന്ന ഡെക്കാൻ പച്ച്വത സമതലത്തിലാണ് പൂനാപട്ടണം സ്ഥിതി ചെയ്യുന്നതു്. Poona University, Medical College, Engineering College, Law College, Agricultural College, Co-operative and Commerce College, Science and Arts Colleges, Military Southern Command Hd Quarters, National Defence accademy, Army Medical and Engineering Colleges, National Chemical Laboratary, Penciline factory, Amunition factory, Metreological Office, Central irrigation institute തുടങ്ങിയ മഹൽസ്ഥാപനങ്ങളിലെ വിദ്യാൎത്ഥികളും ജോലിക്കാരുമാണ് പൂനാ-കിക്കി ഇടവകകളിലെ അധികം ആളുകളും. 1951-ാമാണ്ടുവരെ ഒരു വിധത്തിലും ഒരു തിരുമേനിയോടും പ്രത്യേക കൂറില്ലാതെ മററു സമുദായങ്ങളുമായി കൂടി കഴിഞ്ഞാണു നടന്നുവന്നിരുന്നതു്. അതു അപഥസഞ്ചാരമാണെന്നു ബോദ്ധ്യപ്പെട്ടു നെട്ടവീർപ്പിട്ടിരുന്ന അവസരത്തിലാണ് പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു ഇവിടെ എഴുന്നെള്ളുകയും ഒരു പട്ടക്കാരനെ സ്ഥിരമായി നിയമിക്കുന്ന കാര്യം തീരുമാനിക്കുകയും ചെയ്തതു്. 1952-ാമാണ്ട് ഇടവക മെത്രാപ്പോലീത്താ മോർ തേവോദോസ്യോസ് തിരുമേനിയും 1953-ാമാണ്ടു മലബാർ മിഷ്യനറി ബിഷപ്പ് മാർ ഒസ്താത്തിയോസ് തിരുമേനിയും ഈ ഇടവക സന്ദർശിച്ചിട്ടുണ്ടു്.

ബോംബെ ആംഗ്ലിക്കൻ ബിഷപ്പ് ലാഷ്തിരുമേനി പൂനായിലെ 'St. Paul's' പള്ളിയും കിക്കിയിലെ 'All Saints' പള്ളിയും ഇടവക മെത്രാപ്പോലീത്താ മോർ തേവോദോസ്യോസ് തിരുമേനിയുടെ അഭിലാഷപ്രകാരം നമ്മുടെ ഉപയോഗത്തിനു അനുവദിച്ചിട്ടുണ്ടു്. എന്നാൽ സ്ഥലത്തെ ആംഗ്ലിക്കൻ മാർത്തോമ്മാ എന്നീ സമുദായങ്ങളുടെ സൌകര്യംകൂടി പരിഗണിച്ചു മാത്രമേ നമുക്കു ആരാധന നടത്താൻ സൌകര്യപ്പെടുന്നുള്ളു. പ്രായോഗികമായ പല പ്രയാസങ്ങളും ഉള്ളതുമൂലമാണ് പ. കാതോലിക്കാബാവാ തിരുമനസ്സിലെയും ഇടവക മെത്രാപ്പോലീത്താതിരുമനസ്സിലെയും ആശീർവാദത്തോടുകൂടെ സ്വന്തമായി ദേവാലയം ഇവിടെ സ്ഥാപിക്കുവാൻ ഞങ്ങൾ



ശ്രമിക്കുന്നതു്. കുറെ സ്ഥലം സൌജന്യമായി കിട്ടുവാൻ സാധിക്കുമെന്നു പ്രതീക്ഷിക്കയും ചെയ്യുന്നു. മൂന്നു കൊല്ലംകൊണ്ടു സ്ഥലത്തെ ആളുകളിൽ നിന്നു 20,000 രൂ. പിരിച്ചെടുക്കുവാൻ ഒരു പദ്ധതി ആസൂത്രണം ചെയ്തിട്ടുണ്ടു്. ഈ ഇടവകയിൽ വലിയ ശമ്പളക്കാർ ആരുംതന്നെയില്ല. എങ്കിലും നല്ല കാര്യങ്ങൾ ദൈവാശ്രയത്തോടുകൂടെ ചെയ്താൽ ഫലപ്രാപ്തിയിൽ എത്തുമെന്നുള്ളതു തീർച്ചതന്നെ.

കിക്കിയിൽ ഒന്നാമത്തെയും മൂന്നാമത്തെയും ഞായറാഴ്ചകളിലും പൂനായിൽ രണ്ടാമത്തെയും നാലാമത്തെയും ഞായറാഴ്ചകളിലുമാണ് ഇപ്പോൾ വി. കുർബ്ബാന നടക്കുന്നതു്. ഈ രണ്ടു സ്ഥലങ്ങളുടേയും ഇടയ്ക്കുള്ള C. P. S. S ആശ്രമംവക ഒരു മുറിയിലാണു വികാരി ഫാദർ. തോമ്മസ് മൂത്തേടം താമസിക്കുന്നതു്. സ്വന്തമായ ഒരു സ്ഥലം ഇല്ലാത്തതിനാൽ ബ. അച്ചൻ വളരെ വിഷമിക്കുന്നുണ്ടെന്നറിയാം.

സൺഡേസ്ക്കൂളുകളും മററും പള്ളിയിൽവെച്ചു നടത്താൻ സൌകര്യമില്ലാത്തതിനാൽ ചില വീടുകളിൽ വച്ചാണു നടത്തിപ്പോരുന്നതു്. ഉയന്ന ജാതിയിലുള്ള ഒരു മിലിററി ഓഫീസർ മാമ്മോദീസാ സ്വീകരിച്ചു നമ്മുടെ സഭാംഗമായിത്തീർന്നിട്ടുണ്ടെന്നറിയുന്നതു രസാവഹമായിരിക്കും. Devalali, Miraj, Baroda, Ahammadbad, Lonavala മുതലായി ചുററുപാടുമുള്ള സ്ഥലങ്ങളിലും ഞങ്ങളുടെ വികാരിഅച്ചൻ ചിലപ്പോഴൊക്കെ പോകാറുണ്ടു്. പൂനാ കേന്ദ്രമാക്കിക്കൊണ്ടു ഓർത്തഡോക്സ് സഭയ്ക്കു വികസിപ്പാൻ പററിയ വിശാലമായ വയൽ ഉണ്ടു്. അതിനാവശ്യമായ മിഷ്യനറിമാരെയാണു നമുക്കു ഇന്നു ആവശ്യം. അപ്പോൾ പള്ളികളും പ്രവൎത്തനങ്ങളും താനെ ഉണ്ടായിക്കൊള്ളും.

താല്ക്കാലിക വിലാസം:

Orthodox Vicar,
C. P.S. S. Asram, POONA-5.

---

## (ix) ജബൽപ്പൂർ ഓർത്തഡോക്സ് പള്ളി

രണ്ടാം ലോകമഹായുദ്ധാരംഭത്തോടുകൂടിയാണ് ഓർത്തഡോക്സ് ക്രിസ്ത്യാനികൾ ഉപജീവനാർത്ഥം ഇവിടെ വന്നു താമസമാക്കിയതു്. നി. വ. ദി.

ശ്രീമാന്മാരായ മാർ ദീവന്നാസ്യോസ്, ഇടവക മെത്രാപ്പോലീത്താ മാർ തേവോദോസ്യോസ്, മലബാർ മിഷ്യനറി ബിഷപ്പ് മാർ ഒസ്താത്തിയോസ് എന്നീ തിരുമേനിമാരും നാട്ടിൽനിന്നു ചില വൈദികശ്രേഷ്ഠരും ചിലപ്പോഴെല്ലാം ഇവിടെ സന്ദർശിച്ചാണ് ഇവിടെ ഒരു ഇടവകരൂപീകരണ വിഷയത്തിൽ ഞങ്ങളെ പ്രോത്സാഹിപ്പിച്ചത്. മാർ തേവോദോസ്യോസ് തിരുമേനിയും ഇവിടെയുള്ള ചില സഭാംഗങ്ങളും പരിശ്രമിച്ചതിന്റെ ഫലമായിട്ടാണ് ഇവിടത്തെ ബിഷപ്പ്, സിങ്കർ തിരുമനസ്സുകൊണ്ടു നമ്മുടെ സർവ്വസ്വാതന്ത്ര്യമായ ഉപയോഗത്തിനു ബ്രിട്ടീഷ് പള്ളിയുടെ മാതൃകയിൽ രണ്ടായിരം പേർക്കു ഇരിക്കത്തക്ക വലിപ്പമുള്ള 'St. Michael and All Angels' എന്ന ഭീമമായ പള്ളിയും മൂന്നേക്കർ സ്ഥലവും നമുക്കു വിട്ടുതന്നിട്ടുള്ളത്. പട്ടാളക്കാർ, പട്ടാളപരിശീലനക്കാർ, കമേറിയ ഓർഡിനൻസ് ഫാക്ടറി, ഗൺകാര്യേജ്, റയിൽവെ എന്നിവിടങ്ങളിലെ ജോലിക്കാരുമാണു നമ്മുടെ ഇടവകാംഗങ്ങളിൽ അധികവും. ഇത്ര പരിമിത സാദ്ധ്യതയുള്ള ഈ കേന്ദ്രത്തിൽ ഒരു പട്ടക്കാരനെ സന്ധിക്കുന്നതുതന്നെ വളരെ ബദ്ധപ്പെട്ടാണ്. ഇത്ര വലിയ പള്ളിയും പരിസരവും വൃത്തിയായി സംരക്ഷിക്ക എന്നതു (അല്ലെങ്കിൽ പള്ളി തിരിച്ചുകൊടുക്കേണ്ടിവരും എന്നാണു വ്യവസ്ഥ) ഈ ഇടവകക്കാരെക്കൊണ്ടു അസാദ്ധ്യമാണെന്നു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് മനസ്സിലാക്കിയതിന്റെ ഫലമായി അദ്ദേഹം നാട്ടിലെ ചില പള്ളികൾക്ക് ഒരഭ്യർത്ഥന അയയ്ക്കുകയും പല വ്യക്തികളും പള്ളികളും അതനുസരിച്ചു ഇവിടത്തെ പള്ളിസംരക്ഷണാവശ്യത്തിലേക്കു ഓരോ ഗണ്യമായ തുകകൾ അയച്ചുതരികയും ചെയ്തു എന്ന വസ്തുത നന്ദിപുരസ്സരം രേഖപ്പെടുത്തിക്കൊള്ളുന്നു. എല്ലാ ആണ്ടിലും ഈവിധ സഹായസഹകരണങ്ങൾ സഹൃദയരിൽനിന്നു ഉണ്ടാകുമെന്നു പ്രതീക്ഷിക്കുകയും ചെയ്യുന്നു. അമേരിക്കയിൽനിന്നും റഷ്യൻ ഓർത്തഡോക്സ് സഭയിലെ ഫാദർ ആന്റോണിക്കിന്റെ സംഭാവനയായി ഇടവക മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഒരു കാസാക്കൂട്ടം ഇവിടെ ഏല്പിച്ചിട്ടുണ്ട്. കോട്ടയം ഭദ്രാസന മർത്തമറിയം സമാജക്കാർ ഒരു ഏവൻഗേലി മേശ പണിയിച്ചു അയയ്ക്കുന്നതാണെന്നു അറിയിച്ചിരിക്കുന്നു. ഇവരോടുള്ള നന്ദിയും രേഖപ്പെടുത്തുന്നു.

ജബൽപ്പൂർസിററിയിലും പത്തു മൈൽ അകലെയുള്ള കമേറിയായിലും ഓരോ പ്രാർത്ഥനായോഗങ്ങൾ ക്രമമായി നടന്നുവരുന്നുണ്ട്. കമേറിയാ



യിലും ക്രമമായി വി. കുർബ്ബാന നടത്തുവാനാലോചിക്കുന്നു. ഈ ഇടവകയുടെ ആരംഭം മുതൽ ഇവിടെ വികാരി ആയിരിക്കുന്നതു വന്ദ്യ ദിവ്യ ശ്രീ. എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ ശിഷ്യൻ ബ. കെ. കെ. പുന്നൂസ് അച്ചനാണ്. ബ. അച്ചനെ ഇവിടേക്കു അയച്ചുതരുവാൻ സന്മനസ്സുണ്ടായ വന്ദ്യ റമ്പാച്ചനോടു ഈ ഇടവക കടപ്പെട്ടിരിക്കുന്നു. ഈ ഇടവകയുടെ ആരംഭംമുതൽ തൂണുകളായി ശോഭിച്ചിരുന്നവരും ഇപ്പോൾ സ്ഥലംമാറിപ്പോയവരും ആയ M/S C. M. Thomas B. A. (Adur), K. J. Peter B. A. (Kottayam Y. M. C. A. Secretary), K. E. Easow, N. K. Daniel, T. M. Thomas, Chingavanam Thomas മുതലായ സഭാസ്നേഹികളുടെ നാമം ജബൽപ്പൂർ ഇടവകയിൽ സുവർണ്ണലിപികളിൽ ലേഖനം ചെയ്യപ്പെട്ടുകഴിഞ്ഞിരിക്കുന്നു.

ഇൻഡ്യയുടെ ഒത്ത മദ്ധ്യസ്ഥാനത്തു സ്ഥിതിചെയ്യുന്ന ഈ ഇടവക കേന്ദ്രമാക്കിക്കൊണ്ടു നാനാഭാഗങ്ങളിലേക്കും സുവിശേഷപരമായ പ്രവർത്തനങ്ങൾ ഓർത്തഡോക്സ് സഭയുടെ ആഭിമുഖ്യത്തിൽ വികസിപ്പിക്കാവുന്നതും വികസിപ്പിക്കേണ്ടതുമാണ്. ഇതിലേക്കു മിഷ്യനറിമാരെ അയച്ചുതരികയെന്നുള്ളതാണ് മാതൃസഭയോടു ഞങ്ങൾക്കുള്ള അഭ്യർത്ഥന.

സ്ഥിര മേൽവിലാസം:

Orthodox Vicar,
St. Michael & All Angles Church,
Ridge Road, JUBBALPORE (M.P.)

—:*:—

## (x) ബോംബെ ഓർത്തഡോക്സ് പള്ളി

വി. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായതും ഇന്നാട്ടിലെ ജനങ്ങൾ ഉപയോഗിച്ചുവന്നിരുന്നതുമായ ഇവിടെ അടുത്തുള്ള കല്യാണിലെ പള്ളി നശിച്ചുപോയതിന്റെ ശേഷം (200 കൊല്ലങ്ങൾക്കു മുമ്പു കല്യാണിൽ സുറിയാനി ലിഖിതങ്ങൾ കാണ്മാനുണ്ടായിരുന്ന ഒരു പള്ളി സ്ഥിതിചെയ്തിരുന്നതായി ബോംബെ ഗവർമ്മെണ്ടിൽ രേഖയുണ്ടെന്നറിയുന്നു.) ഇവിടെ കുടിയേറിപ്പാർത്തിട്ടുള്ള മലയാളത്തെ ഓർത്തഡോക്സ് ക്രിസ്ത്യാനി

കൾ ഈ 20-ാം നൂററാണ്ടിന്റെ മദ്ധ്യത്തിൽ വീണ്ടും ഒരു പള്ളി പണിയുകയും വി. തോമ്മാശ്ലീഹായുടെ പിൻഗാമി പൌരസ്ത്യ കാതോലിക്കാ ബാവാ 1951ൽ ഈ പള്ളി കൂദാശചെയ്കയും ചെയ്തതു് ഇവിടത്തെ പുരാതന ഇടവകയ്ക്കു് സാദ്ധ്യമാകാതെയിരുന്ന ഒരു സംഗതി—ഈ ഭാഗത്തെ സുവിശേഷവേല—ഞങ്ങളെക്കൊണ്ടു ചെയ്യിപ്പിക്കുവാൻ വി. മാർത്തോമ്മാശ്ലീഹാ ഉദ്ദേശിക്കുന്നതുകൊണ്ടാണെന്നു ഞങ്ങൾ പരിഗണിക്കുന്നു.

1943ൽ ഇവിടെ ഒരു സ്ഥിരം ഇടവക രൂപീകൃതമാകുന്നതിനുമുമ്പു് പ. കാതോലിക്കാ ബാവാ, മാർതോമ്മാ ദീവന്നാസ്യോസ്, മാർ തേവോദോസ്യോസ് എന്നീ തിരുമേനിമാർ, ഒന്നിലധികം പ്രാവശ്യം ഓരോരോ ആവശ്യാനുസരണം ഇവിടെ വന്നിട്ടുള്ള അനേകം വൈദീകർ എന്നിവരുടെ സന്ദർശനങ്ങൾ ഇവിടെയുള്ള ഓർത്തഡോക്സ് സഭാംഗങ്ങളുടെ ആത്മീയദീപ്തികൾക്കു മുഖാന്തരവും തന്മൂലം ഇവിടെ ഇങ്ങനെ ഒരു ഇടവക രൂപീകരിക്കുവാൻ പ്രചോദനകരവുമായിരുന്നു എന്നുള്ള സംഗതി പ്രസ്താവ്യമത്രെ. അക്കാലങ്ങളിൽ ബോമ്പെയിലെ ആംഗ്ലിക്കൻ Cowly Fathersന്റെയും അർമ്മിനിയൻ പള്ളിക്കാരുടേയും ആതിഥ്യംകൊണ്ടാണു് നമ്മുടെ ആരാധനകളും മററും നടന്നുവന്നിരുന്നതു്. പരിമിതമായ ആരാധനാസമയം തുടങ്ങിയുള്ള അക്കാലത്തെ നമ്മുടെ ബുദ്ധിമുട്ടുകളും ഇവിടെ കുടിയേറിപ്പാർത്തുകൊണ്ടിരുന്ന സഭാംഗങ്ങളുടെ വർദ്ധനവും സ്വന്തമായി നമുക്കു ഒരു പള്ളിയുണ്ടാകേണ്ടതിന്റെ ആവശ്യകതയെ പ്രബോധിപ്പിച്ചുകൊണ്ടിരുന്നു. ഒരു ഇടവകയെന്നുള്ള നിലയിൽ ഇതിനു രൂപം കിട്ടിയതു് Fr. പി. എം. പീലിപ്പോസ് അവർകൾ B.A., L.T.യുടെ കാലത്താണു്. പരേതനായ Fr. ററി. ഐ. ജോസഫ് M.A., B.D. (തേവർവേലിൽ) അവർകൾ ആറു വർഷക്കാലം ഇവിടെ താമസിച്ചു ഇതിനെ ഒരു മാതൃകാ ഇടവകയാക്കിത്തീർക്കുകയും ഈ ഇടവകയ്ക്കുവേണ്ടി അച്ചന്റെ ആരോഗ്യം ഹോമബലിയായി സമർപ്പിക്കുകയും ചെയ്തു. അച്ചനെക്കുറിച്ചുള്ള ഭാഗ്യസ്മരണ ഉയരമേറിയ ഒരു മണിമാളിക കണക്കെ ഈ ഇടവകാമദ്ധ്യത്തിൽ ശോഭിക്കുന്നു. പിന്നീടു് 1951ൽ ഫാദർ ററി. ജി. കോശി അവർകൾ എം.എ. സ്ഥലത്തു നിയമിതനായി. കഴിഞ്ഞ മാസം മുതൽ ബ. വടശ്ശേരിയേത്തു് ഗബ്രീയേലച്ചൻ ഇവിടെ ചാർജ്ജെടുത്തു.

മിസ്സസ് ജോൺ മത്തായി ചെയർമാനായി "Orthodox Syrian Church Building Society, Bombay" എന്ന ഒരു സംഘടന



1945ൽ രജിസ്റ്റർ ചെയ്യുകയും അന്നു മുതൽ ഇവിടെ ഓർത്തഡോക്സ് സഭയുടെ സൃഷ്ടിപരമായ അടിസ്ഥാനം ഇടുകയും ചെയ്തു. ആ വർഷംതന്നെ 20,000 രൂപയോളം നാട്ടിൽനിന്നും മററുമായി ഫാദർ ററി. ഐ. ജോസഫിന്റെയും മിസ്സസ് ജോൺ മത്തായിയുടേയും മററും ഉത്സാഹത്തിൽ ശേഖരിക്കപ്പെട്ടു. 1947-ാമാണ്ടു 1000 Sq: yrds സ്ഥലം ബോംബെ മുൻസിപ്പാലിററിയിൽനിന്നും ചില വ്യവസ്ഥകളോടുകൂടെ വിലയ്ക്കു വാങ്ങി. ബ. ജോസഫ് അച്ചൻ അനാരോഗ്യംനിമിത്തം സ്ഥലം വിടുന്നതിനു നിർബ്ബന്ധിതനാകുന്നതിനു മുമ്പുതന്നെ ഏകദേശം 10,000 രൂപയോളം ചെലവാക്കി പട്ടക്കാക്കു താമസിക്കുവാനുള്ള Parsonage പണി പൂർത്തിയാക്കുകയുണ്ടായി. ബ. ററി. ജി. കോശി അച്ചന്റെ ആഗമനത്തോടുകൂടെ ഇൻഡ്യയുടെ നാനാ ഭാഗങ്ങളിൽനിന്നും നാനാ ജാതികളിൽനിന്നുമായി 40,000 രൂപയോളം ശേഖരിക്കുകയും ആറു മാസംകൊണ്ടു പള്ളി പണി പൂർത്തിയാക്കുകയുമാണുണ്ടായതു്. ഈ കഠിനാദ്ധ്വാനത്തിനിടകിൽ ഈ ഇടവകയിലെ ഏർപ്പെട്ടവരും വിശിഷ്യാ ബ. കോശിഅച്ചനും, ചർച്ച് ബിൽഡിംഗ് സൊസൈററി ചെയർമാൻ മിസ്സസ് ജോൺ മത്തായിയും അനന്യാദൃശമായ ക്ഷമയും, ഉത്സാഹവും, ദൈവാശ്രയവും, പ്രദർശിപ്പിക്കയുണ്ടായിയെന്നുള്ളതു് സർവ്വർക്കും അറിയാവുന്ന ഒരു വസ്തുതയാണു്. സ്വന്തമായി ഒരു പള്ളി ഉണ്ടാവുകയും നമ്മുടെ സഭാ മേലദ്ധ്യക്ഷൻ അതു കൂദാശചെയ്യുകയും ചെയ്തതിനു ശേഷം ഞങ്ങളുടെ ഉത്സാഹം മന്ദീഭവിക്കുകയല്ല, പ്രത്യുത ചൂടുപിടിപ്പിക്കപ്പെടുകയാണു് ചെയ്തതു്. അടുത്തതായി 30,000 രൂപയുടെ ബഡ്ജററിൽ ഒരു Free dispensaryയും (അതു മുൻസിപ്പാലിററിയോടുള്ള നമ്മുടെ ഒരു വ്യവസ്ഥയാണു്) ഒരു Parish Hallഉം പണിതീർത്തുകൊണ്ടിരിക്കയാണു്.

അങ്ങനെ നാളതുവരെ ഏകദേശം ഒരു ലക്ഷം രൂപാ ഞങ്ങളെ വിശ്വാസമായി ഉദാരമതികൾ ഭരമേല്പിച്ചതു ദൈവമുമ്പാകെ ഉത്തരവാദിത്വത്തോടുകൂടെ വിനിയോഗിപ്പാൻ ഇടയായതിൽ ഞങ്ങൾ ദൈവത്തെ മഹത്വപ്പെടുത്തുന്നു. പേർ അറിയപ്പെടുന്നവരും അറിയപ്പെടാത്തവരുമായ അനേകം അഭ്യുദയകാംക്ഷികളുടെ "വിധവയുടെ രണ്ടു കാശു" മുതൽ ആയിരക്കണക്കിനുള്ള സംഭാവനകളാണു് ഞങ്ങളെ ഇക്കാര്യത്തിൽ പ്രോത്സാഹിപ്പിച്ചിട്ടുള്ളതു്. അവരോടുള്ള നന്ദിയും അവർക്കു ദൈവം പ്രതിഫലം നൽകട്ടെ എന്നുള്ള പ്രാർത്ഥനയുമാണു് ഞങ്ങൾക്കു

ഇത്തരുണത്തിൽ പകരം നൽകുവാനുള്ളൂ. ബോംബെ ഇടവകയുടെ ആവശ്യത്തിനു കഴിഞ്ഞ പത്തു വർഷങ്ങളായി ഞങ്ങൾ സാമ്പത്തിക സഹായം പലരിൽനിന്നും സ്വീകരിക്കുന്നുണ്ടെങ്കിലും ഞങ്ങളുടെ കഴിവിലപ്പുറമായി മാതൃസഭയിലെ പുരോഗമനപരമായ പ്രവർത്തനങ്ങൾക്ക് അപ്പോഴപ്പോൾ വേണ്ട ഒത്താശകൾ ചെയ്തുകൊണ്ടാണിരിക്കുന്നതെന്നും ആ വിഷയത്തിൽ ഞങ്ങൾ ആരുടേയും പുറകിലല്ലെന്നും സമുദായ ആപ്പീസിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന കണക്കുകളിൽനിന്നും മനസ്സിലാക്കാവുന്നതാണ്.

ഞങ്ങളുടെ Free dispensary പ്രസ്ഥാനം—തലമുറകളായി നമ്മുടെ സഭ വിസ്മരിച്ചുപോയ ആ വിഷയം—സമാരംഭിക്കപ്പെട്ടപ്പോൾ ഇടവകയിലെ യുവജനങ്ങൾക്ക് അവരുടെ സാമൂഹ്യസേവനാസക്തി പ്രദർശിപ്പിക്കുവാൻ ഒരു രംഗം സൃഷ്ടിക്കുമെന്നു ഞങ്ങൾ പ്രത്യാശിക്കുന്നു. ഇടവകയുടെ ചില ഭാഗങ്ങളിൽ സൺഡേ സ്കൂളുകളും പ്രാർത്ഥനാ യോഗങ്ങളും ചില ഭവനങ്ങളിൽവച്ചു നടത്തുന്നുണ്ട്.

പടക്കളത്തിൽ മുറിവേററുവീണ ഭടനെപ്പോലെയാണ് ബ. കോശി അച്ചൻ ആകസ്മികമായി രോഗിയായിത്തീന്നതും തന്നിമിത്തം കഴിഞ്ഞ മാസത്തിൽ സ്ഥലം വിടേണ്ടിവന്നതും. അച്ചൻ പൂർണ്ണസുഖം പ്രാപിച്ചു ഞങ്ങളുടെ മദ്ധ്യത്തിലേക്ക് വീണ്ടും വരണമെന്നാണ് ഇടവകാംഗങ്ങളിൽ ഓരോരുത്തരുടേയും പ്രാർത്ഥന.

കാലങ്ങളുടെ തികവിങ്കൽ ഇവിടം ഒരു എപ്പിസ്കോപ്പൽ ആസ്ഥാനവും മിഷ്യനറിമാരെയും പട്ടക്കാരെയും പരിശീലിപ്പിക്കുന്ന ഒരു കേന്ദ്രവും ഇൻഡ്യയുടെ മദ്ധ്യപശ്ചിമ ഭാഗങ്ങളിലെ സുവിശേഷവേലയുടെ ഒരു കേന്ദ്രസ്ഥാനവുമായിത്തീരുവാൻ ദൈവം ഇടയാക്കട്ടെ.

സ്ഥിരം മേൽവിലാസം:

Orthodox Syrian Vicarage,
171, Naigaum Cross Road,
Dadar, BOMBAY.

———



## (xi) ന്യൂഡെൽഹി ഓർത്തഡോക്സ് ഇടവക

രാഷ്ട്രീയമായി ഇൻഡ്യ സ്വതന്ത്രമായതോടുകൂടിയാണ് ഇൻഡ്യയുടെ തലസ്ഥാനനഗരിയിൽ തനി ദേശീയസഭയായ ഓർത്തഡോക്സ് സഭയ്ക്ക് ഒരു ഇടവക രൂപീകരിക്കേണ്ടതിന്റെ ആവശ്യകത ബോദ്ധ്യപ്പെട്ടതു്. ചിലപ്പോഴെല്ലാം സഭാമക്കളെ സന്ദർശിക്കുവാൻ വന്നിട്ടുള്ള മേല്പട്ടക്കാർ, പട്ടക്കാർ എന്നിവരിൽനിന്നും തങ്ങളുടെ ആത്മീയാവശ്യങ്ങൾ നിർവ്വഹിച്ചുവന്നിരുന്നതിൽ സംതൃപ്തിപ്പെടുകയായിരുന്നു ആദ്യകാലങ്ങളിൽ ഇവിടുത്തെ ആളുകൾ ചെയ്തുപോന്നതു്. ഇടവക മെത്രാപ്പോലീത്താ മാർ തേവോദോസ്യോസ്, മാർ ദീവന്നാസ്യോസ് എന്നീ തിരുമേനിമാരും വന്ദ്യ ദിവ്യ ശ്രീ. പത്രോസ് റമ്പാൻ, ഫാദർ ഈ. മാത്യൂസ് (രണ്ടുപേരും ഇപ്പോൾ മേല്പട്ടക്കാർ) പരേതനായ ചെറിയമഠത്തിൽ സ്കറിയാമല്പാൻ, ഫാദർ. കെ. പിലിപ്പോസ്, ഫാദർ. കെ. കെ. കുറിയാക്കോസ്, ഫാദർ. കെ. കെ. പുന്നൂസ് എന്നീ ശ്രേഷ്ഠവൈദികരും ഇവിടെ സ്ഥിരമായി ഒരിടവക രൂപീകരിക്കപ്പെടുന്നതിനുമുമ്പു ന്യൂഡൽഹി സന്ദർശിച്ച് അനുഗ്രഹിച്ചിട്ടുള്ളതു ഈ തലസ്ഥാന നഗരിയിലെ ഓർത്തഡോക്സ് സഭാംഗങ്ങൾ സന്തോഷപുരസ്സരം സ്മരിക്കുന്നു.

1952-ാമാണ്ട് മാർ തേവോദോസ്യോസ് തിരുമേനി മൂന്നാംപ്രാവശ്യം ന്യൂഡൽഹി സന്ദർശിച്ചതുമുതൽക്കാണ് ഒരു സ്ഥിരപട്ടക്കാരനെ ഇവിടെ സംരക്ഷിക്കുന്ന കാര്യത്തെക്കുറിച്ച് ആലോചന തുടങ്ങിയതു്. 1952 ഡിസംബർ 14-ാംനു മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻ പ്രവേശനത്തിന്റെ പത്തൊമ്പതാം ശതവർഷ ജൂബിലിദിവസം ബോംബെ പള്ളി വികാരിയും വടക്കെ ഇൻഡ്യയുടെ വികാരിജനറാളുമായിരുന്ന ഫാദർ. റി. ജി. കോശി എം.എ. ഇവിടെ വി. കുർബ്ബാന നടത്തുകയും അങ്ങനെ അന്നുമുതൽ ന്യൂഡെൽഹി ഓർത്തഡോക്സ് ഇടവക സമാരംഭിക്കുകയും ചെയ്തു. അന്നേദിവസം കൂടിയ ജൂബിലി മഹാമഹത്തിൽ ഇൻഡ്യാ യൂണിയൻ പ്രസിഡൻറ് ഡോക്ടർ. രാജേന്ദ്രപ്രസാദ്, പ്രധാനമന്ത്രി പണ്ഡിററ് ജവഹരിലാൽ നെഹ്റു, സുപ്രീംകോടതി ജഡ്ജി ബോസ് മുതലായ ഇൻഡ്യൻ ഭരണകൂടത്തിലെ അനിഷേധ്യ നേതാക്കന്മാർ പ്രസംഗിക്കുവാനിടയായതു് രാഷ്ട്രീയമായും നീതിന്യായപരമായും നമ്മുടെ ഇടവകയ്ക്കു ഒരു അനുമതിയും അംഗീകാരവും ഉണ്ടായതിന്റെ ലക്ഷണമായി ഞങ്ങൾ പരിഗണിക്കുന്നു. ഇക്കാര്യത്തിൽ നമ്മുടെ സഭാംഗങ്ങളായ പാർലിമെൻറ

മെമ്പറന്മാരുടെ (M/s C. P. Mathen & A. M. Thomas) പ്രത്യേക സഹായങ്ങൾ ഉണ്ടായിയെന്നുള്ളതു പ്രസ്താവ്യമത്രെ.

1953 ജനുവരി ആദ്യംമുതൽ ഇടവക മെത്രാപ്പോലീത്താ തിരുമനസ്സിലെ കല്പനപ്രകാരം ഇൻഡ്യൻ ഓർത്തഡോക്സ് ചർച്ച് മിഷ്യനിൽപെട്ട ഫാദർ. കെ. സി. തോമ്മസ് വികാരിയായി ഇവിടെവന്നു ചാർജ്ജെടുത്തു.

സ്വന്തമായ ആരാധനാസൌകര്യങ്ങളില്ലാത്തതിലുള്ള വിഷമാവസ്ഥ വിദൂരസ്ഥലങ്ങളിൽ താമസിച്ചിട്ടുള്ളവക്ക് നന്നായി അറിയാൻ കഴിയും. മനഃശാസ്ത്രപരമായും സാങ്കേതികമായും സമയപരമായും എന്തെല്ലാം പരാധീനതയാണു ഈ സന്ദർഭങ്ങളിലുണ്ടാകാറുള്ളതു്! ആദ്യകാലങ്ങളിൽ സ്ഥലത്തെ Lady Harding Hospital Chapel-ലിൽ ശുശ്രൂഷകൾ നടത്തി വന്നിരുന്നതു് ഇപ്പോൾ St. Jame's പള്ളിയിലേക്കു മാററിയിരിക്കയാണു്. തൽഭാരവാഹികളുടെ ഉദാരമനസ്ഥിതി സ്വാഗതാഹ്മാണെങ്കിലും ഇവിടെ സ്വന്തമായി ഒരു പള്ളിയും പള്ളിമുറിയും ഉണ്ടായെങ്കിലേ നമ്മുടെ വൈഷമ്യങ്ങൾക്കു ഒരു അറുതിയുണ്ടാകയും ഇവിടെനിന്നും സമീപപ്രദേശങ്ങളിലേക്കും നമുക്കു വികസിക്കയും ചെയ്യുവാൻ സാധിക്കയുള്ളു.

ഇടവകയുടെ സാമ്പത്തീക കാര്യങ്ങളിലും, ദേവാലയ ഉപകരണങ്ങളുടെ കാര്യത്തിലും, ആദ്യം ചില ആളുകൾ പ്രതീക്ഷിച്ചതുപോലെ പ്രതിസന്ധിഘട്ടങ്ങൾ ഉണ്ടായില്ല. പ്രഥമവഷ്ത്തിൽ ഞങ്ങളെ പ്രോത്സാഹിപ്പിക്കുവാനായി കോട്ടയം ഓർത്തഡോക്സ് ഇടവകക്കാർ മാസംതോറും ഒന്നാം ഞായറാഴ്ചത്തെ കാണിക്കയെടുക്കു അയച്ചുതന്നു് ഞങ്ങളെ സഹായിച്ചുകൊണ്ടിരുന്നു. റഷ്യൻ ഓർത്തഡോക്സ് സഭയിലെ Archmondrite Fr. Andronic ഇടവക മെത്രാപ്പോലീത്താവഴിയായി ഞങ്ങൾക്കു ഒരു കാസാക്കൂട്ടം സംഭാവന ചെയ്തിട്ടുണ്ടു്. ഇവരോടുള്ള നന്ദി പ്രദശിപ്പിക്കുന്നതിനോടുകൂടെ, സാമ്പത്തികഭദ്രതയുള്ള മററു ഓർത്തഡോക്സ് ഇടവകകളുടെയും പ്രാത്ഥനാപൂവ്വമായ ചിന്തയ്ക്കും പരിഗണനയ്ക്കും ഇത്തരം സഹായങ്ങൾ വിഷയീഭവിപ്പിച്ചുകൊള്ളുന്നു.

ഈ ഇടവകയിൽ സാധാരണ രണ്ടാമത്തെയും നാലാമത്തെയും ഞായറാഴ്ചകളിൽ വി. കുർബ്ബാനയുണ്ടു്. ആരാധനയിൽ ക്രമമായി സംബന്ധിക്കുന്നതിലും ക്രമമായി വി. കുമ്പസാരം നടത്തി വി. കുർബ്ബാന അനുഭവിക്കുന്ന



തിലും ഇവിടെയുള്ള ഓർത്തഡോക്സ് സഭാംഗങ്ങൾ വളരെ ജാഗ്രതയുള്ളവരാണെന്നറിയിക്കുവാനും ഞങ്ങൾക്കു സന്തോഷമുണ്ടു്. ഇടവകാംഗങ്ങളുടെ ഇടയിൽ സാമൂഹ്യബന്ധം വദ്ധിപ്പിക്കുന്നതിനും ഓർത്തഡോക്സ് വിശ്വാസം പഠിക്കുന്നതിനുമായി പ്രാത്ഥനാഗ്രൂപ്പുകളും യൂത്തുലീഗും നടത്തിവരുന്നു. ഗവണ്മെൻറു ജീവനക്കാരും സൈനീകരുമാണു് ഇവിടെയുള്ള ഇടവകാംഗങ്ങളിൽ അധികവും. കുടുംബമായി ജീവിക്കുന്ന ആളുകളുടെ സംഖ്യ 20-ൽ അധികമില്ല.

ഈ ഇടവകയുടെ ഭദ്രതയെ ആശ്രയിച്ചാണു ആഗ്രാ, അംബാല, ആലിഗാർ യൂണിവേഴ്സിററി, കോൺപൂർ, ലൂദിയാന, മീററു് എന്നിവിടങ്ങളിലും സഭാശുശ്രൂഷകൾ നടത്തപ്പെടുന്നതു്. എല്ലാ മാസത്തിലെയും ഒന്നും മൂന്നും ഞായറാഴ്ചകളിൽ വികാരിഅച്ചൻ നിശ്ചിത പ്രോഗ്രാമനുസരിച്ചു ഏതെങ്കിലും രണ്ടു സ്ഥലങ്ങളിൽ ശുശ്രൂഷ നടത്തുകയാണു പതിവു്. ഈ പറഞ്ഞ സ്ഥലങ്ങളിലും പട്ടാളക്കാരും വിദ്യാത്ഥികളുമാണു അധികവും.

താല്കാലിക മേൽവിലാസം:

Rev. Fr. K. C. Thomas,
Y. M. C. A. Jaisingh Road,
NEW-DELHI.

—*—

## (xii) കല്ക്കട്ട ഓർത്തഡോക്സ് ഇടവക

20-ാം നൂററാണ്ടിൻെറ ആരംഭത്തിൽ പുണ്യശ്ലോകനായ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ അനുവാദത്തിലും നിയോഗത്തിലും ഫാദർ പി. ററി. ഗീവറുഗീസ് അവർകൾ എം.എ. (റോമ്മാ സഭയിൽ ചേർച്ചു കാലംചെയ്ത തിരുവനന്തപുരം ആർച്ചു് ബിഷപ്പ് മാർ ഈവാനിയോസ്) മട്ടയ്ക്കൽ അലക്സിയോസ് ശെമ്മാശൻ (ഇപ്പോഴത്തെ മോർ അത്താനാസ്യോസ് തിരുമേനി) മുതലായവരാണു് ഈ ഇടവകയുടെ പ്രാരംഭവിധാതാക്കൾ. കൽക്കട്ടാ ബിഷപ്പ്സ് കോളേജ്, സെറാമ്പൂർ കോളേജ് എന്നീ സ്ഥാപനങ്ങളിൽ വൈദീകാദ്ധ്യയനം നടത്തുവാനായി പിൽക്കാലത്തു തുടച്ചയായി വന്നുകൊണ്ടിരുന്ന പല വൈദീകരും ഇവി

ടെയുള്ള ഓർത്തഡോക്സ് സഭാംഗങ്ങളുടെ ആത്മീയദീപ്തികൾ നടത്തിവ
ന്നിരുന്നു. സാമൂഹ്യമായി വിവിധ സുറിയാനി ക്രിസ്ത്യാനികൾ തമ്മി
ലുള്ള ബന്ധത്തെ മറപിടിച്ച് ഒരു ഇടവകയും ഒരു സഭയും എന്നവണ്ണം
കൽക്കട്ടാ ഓർത്തഡോക്സ് ഇടവകയെ രൂപാന്തരപ്പെടുത്തുവാൻ ഇടക്കാല
ങ്ങളിൽ ഇവിടെയുള്ള ചില തല്പരകക്ഷികൾ ചില ശ്രമങ്ങൾ നടത്തി
യിട്ടുണ്ട്. എന്നാൽ അതെല്ലാം സഭാപരമായ ഭിന്നതകളിൽ അവസാ
നിക്കയാണ് ചെയ്തിട്ടുള്ളത്. 1949 മുതൽ '52 വരെ കക്ഷിവ്യത്യാസം
കൂടാതെ യാക്കോബായ കക്ഷിയും ഓർത്തഡോക്സ് കക്ഷിയും ഇവിടെ കഴി
ഞ്ഞുകൂടുകയായിരുന്നു. എന്നാൽ നിർഭാഗ്യവശാൽ ഇപ്പോൾ അതു രണ്ടു
ഇടവകകളായി രൂപാന്തരപ്പെട്ടിരിക്കുന്നു. ഓർത്തഡോക്സ്, യാക്കോബായ,
സി. എസ്സ്. ഐ., മാർത്തോമ്മ എന്നീ നാലു ഇടവകകൾ രൂപം പ്രാപി
ച്ചതിന്റെ ശേഷം ഇപ്പോൾ യാതൊരസ്വാസ്ഥ്യവും അന്യോന്യം ഇല്ലെ
ന്നുള്ളത് സന്തോഷാവഹമാണ്. കൽക്കട്ടയിലെ ഓർത്തഡോക്സ് ഇടവക
എന്നും ഓക്സ്ഫോർഡ് മിഷ്യൻ ബ്രദർ ഹുഡിനോടു കടപ്പെട്ടവരാണ്.
അവരുടെ സഹായസഹകരണങ്ങൾ ഉള്ളതു ഞങ്ങൾക്ക് എത്രയോ ഉത്തേ
ജകമാണ്.

പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി ഒരു പ്രാവശ്യവും
കാലംചെയ്ത മാർ പീലക്സിനോസ്, ഇടവക മെത്രാപ്പോലീത്താ മാർ
തേവോദോസ്യോസ്, മാർ തോമ്മാ ദീവന്നാസ്യോസ് എന്നീ തിരുമേനി
മാർ പല സന്ദർഭങ്ങളിലും മാർ കസ്താത്തിയോസ്, മാർ പീലക്സിനോഡ
ഈ തിരുമേനിമാർ ഓരോ പ്രാവശ്യവും ഞങ്ങളെ സന്ദർശിച്ച് അനുഗ്രഹി
ച്ചിട്ടുണ്ട്. ഇവിടെ പഠിച്ചിട്ടുള്ളവരും ഞങ്ങളെ സന്ദർശിച്ചിട്ടുള്ളവരുമാ
വൈദീകരുടെ ലിസ്റ്റെടുത്താൽ ഇവിടെ ഒതുങ്ങുകയില്ല. പ്രത്യേകിച്ച് പ
തനായ ചെറിയമഠത്തിൽ മല്പാനച്ചൻ, ഫാദർ ഇ. മാത്യൂസ് അച്ച
(ഇപ്പോഴത്തെ മാർ കൂറീലോസ് തിരുമേനി), ഫാദർ. കെ. പീലിപ്പോസ്
പി. എം. കുറിയാക്കോസച്ചൻ മുതലായവരുടെ പേരുകൾ പ്രത്യേക
സ്മർത്തവ്യമാണ്. 1952_ൽ ഇടവകയുടെ ഒരു പ്രതിസന്ധിഘട്ടത്തി
ഇടവക മെത്രാപ്പോലീത്താ മോർ തേവോദോസ്യോസ് തിരുമേനി ഇവി
സന്ദർശിക്കയും വടശ്ശേരിയേത്തു് ഗബ്രിയേലച്ചനെ വികാരിയായി നി
മിക്കയും ചെയ്തു. മോർ തേവോദോസ്യോസ് തിരുമേനിയുടെ നിർദ്ദേ
പ്രകാരം ബ. വി. ജെ. ഗബ്രിയേലച്ചനാണ് ഇവിടത്തെ ഓർത്തഡോ



ഇടവകയ്ക്കു പ്രത്യക്ഷമായ ഒരു രൂപീകരണം വരുത്തിയതു എന്ന വസ്തുത
ഞങ്ങൾ എന്നാളും പ്രത്യേകം ഓർക്കുന്നതാണ്. ഇടവകയ്ക്കു ഒരു ചർച്ച്
ബിൽഡിംഗ് ഫണ്ട് ആരംഭിക്കുകയും ആ രീതിയിൽ ചിന്തിക്കയും
ചെയ്യാൻ തുടങ്ങിയതു ഇപ്പോഴത്തെ ബാംഗ്ളൂർ പള്ളി വികാരി ബ.
തെങ്ങടെവിൽ അച്ചന്റെ കാലത്താണ്. ഇപ്പോഴത്തെ വികാരി ഇൻഡ്യൻ
ഓർത്തഡോക്സ് ചർച്ച് മിഷ്യനിൽപെട്ട ഫാദർ സി. വി. ജോൺ അത്രെ.

ഒരു ഇടവക എന്ന നിലയിൽ ഇവിടെ പ്രാർത്ഥനാ യോഗങ്ങളും
സൺഡേ സ്കൂളുകളും അവിടവിടെ നടത്തുന്നുണ്ട്. ഈ വലിയ പട്ടണ
ത്തിൽ അവിവാഹിതരായിട്ടുള്ള നമ്മുടെ സഭാംഗങ്ങൾക്കു താമസിക്കുന്ന
തിന്നു ബ. വികാരിഅച്ചന്റെ മേൽനോട്ടത്തിൽ കാതോലിക്കേററ്
ഹോസ്റ്റൽ നടത്തിവരുന്നു.

കൽക്കട്ടാ സിററി ലോകത്തിൽ 4_ാമത്തെ വലിയ പട്ടണവും ഇൻഡ്യ
യുടെ വടക്കുകിഴക്കേ തീരത്തുള്ള പ്രധാന തുറമുഖവും പശ്ചിമബംഗാളിന്റെ
തലസ്ഥാനവുമത്രെ. ഇൻഡ്യയിലുള്ള ഇതരസംസ്ഥാനങ്ങളെ അപേക്ഷിച്ച്
സ്വരാജ്യസ്നേഹവും സ്വദേശപ്രതിപത്തിയും വിദേശീയവിപ്രതിപത്തിയും
ഈ സംസ്ഥാനത്തിന്റെ ഒരു പ്രത്യേകതയാണ്. ഈ പശ്ചാത്തലത്തിൽ
ബംഗാളിൽ തനി ദേശീയവും പൌരസ്ത്യ ആരാധനാസംവിധാനത്തോടു
കൂടിയതുമായ ഓർത്തഡോക്സ് സഭയുടെ ഭാവി സുവിശേഷപരമായ അതി
ന്റെ വളർച്ചയെ ആശ്രയിച്ചിരിക്കുന്നു. നമ്മുടെ ഉത്തരവാദിത്വത്തെക്കു
റിച്ച് ആലോചിക്കുമ്പോൾ നാം നാളതുവരെ കാര്യമായി ഒന്നും ചെയ്യാ
ത്തതിൽ ലജ്ജിക്കേണ്ടതില്ലയോ? ഇതിനു തക്ക സമാധാനം എന്തു
നാം പറയും?

താല്ക്കാലിക മേൽവിലാസം:

Fr. C. V. John,
Catholicate Hostel,
117, Dharma Tolla Street, CALCUTTA—13.

---

## (xiii) മലയാ—സിങ്കപ്പൂർ ഓർത്തഡോക്സ് ഇടവക

ഇപ്പോഴത്തെ ഇടവകമെത്രാപ്പോലീത്താ മാർ തേവോദോസ്യോസ്
തിരുമേനി അച്ചനായിരുന്ന കാലത്തു ബഥനി ആശ്രമപ്രസ്ഥാനങ്ങൾക്കു

പണപ്പിരിവിനുവേണ്ടി 1928, 1929 എന്നീ വർഷങ്ങളിൽ ഏഷ്യാ ഖണ്ഡത്തിന്റെ ഈ കോണു സന്ദർശിച്ചപ്പോഴാണ് ഇവിടെ സ്ഥിരമായ പട്ടക്കാരുടെ ആവശ്യകതാബോധ്യം ഞങ്ങൾക്കും മാതൃ ഓർത്തഡോക്സ് സഭയ്ക്കും ഉണ്ടായിത്തുടങ്ങിയതു്. 1936 മുതൽ 1938 വരെ പരേതനായ തേവർവേലിൽ ഫാദർ. ററീ. ഐ. ജോസഫ് എം. എ. ബി. ഡി. അവർകൾ ഇവിടെ താമസിച്ചു സേവനം നടത്തുകയും ഒരു ഇടവക എന്ന നിലയിൽ നമ്മുടെ ആളുകൾ ഉത്സാഹഭരിതരായി കൂടിവരികയും ചെയ്തു. അനാരോഗ്യം നിമിത്തം അദ്ദേഹത്തിനു് സ്ഥലംവിടേണ്ടിവന്നു. പകരം ബ. ററീ. എസ്സ്. ഏബ്രഹാം അച്ചൻ (അയിരൂർ) ഇവിടേക്കു വരാൻ ഒരുങ്ങിക്കൊണ്ടിരിക്കുമ്പോൾ യുദ്ധം പെട്ടെന്നു പൊട്ടിപ്പുറപ്പെടുകയും യാത്ര അസാദ്ധ്യമായിത്തീരുകയും ചെയ്തു.

യുദ്ധം അവസാനിച്ചു സമാധാനമായ ശേഷം 1949-ൽ റവ. ഫാദർ പി. കെ. ഏബ്രാഹാം ബി. എ. ബി. ഡി. എൽ. ററീ. (പന്തളം) ഇവിടെ നിയമിതനാവുകയും 3½ വർഷത്തെ അദ്ദേഹത്തിന്റെ നിരന്തരപരിശ്രമഫലമായി സിങ്കപ്പൂരിലും മലയാഫെഡറേഷനിലും ഓരോ ഇടവകകൾ രൂപീകൃതമാവുകയും ചെയ്തു. ഇവിടെയുള്ള നമ്മുടെ ഇടവകകൾ സുസ്ഥിരപ്പെടണമെങ്കിൽ സ്വന്തം ഇടവകകളും സ്ഥാപനങ്ങളും ആവശ്യമാണെന്നു ദീർഘദൃഷ്ടിയോടെ ബ. ഏബ്രഹാം അച്ചൻ കാണുകയും, അങ്ങനെ സിങ്കപ്പൂരിൽ 22,000രൂ. വിലയ്ക്കു ഒരു സ്ഥലം വാങ്ങുകയും കോലാലംപൂരിൽ (മലയായുടെ തലസ്ഥാനം) ഒരു സ്ഥലത്തിനുവേണ്ടി ഗവണ്മെന്റിൽ അപേക്ഷ സമർപ്പിക്കയും ചെയ്തു. ഫാദർ പി. കെ. ഏബ്രഹാം 1953-ൽ നാട്ടിലേക്കു തിരിച്ചുപോയി. പകരം ഇവിടെ ചാർജ്ജെടുത്തതു് ഇൻഡ്യൻ ഓർത്തഡോക്സ് ചർച്ച് മിഷ്യനിലെ ഫാദർ കെ. എ. ജോർജ്ജ് B.Sc., B.D. അവർകളാണ്. അദ്ദേഹം വന്നതിനു ശേഷം സിങ്കപ്പൂർ പള്ളിപണിക്കു വേണ്ടി 10,000 രൂപയോളം പിരിച്ചെടുത്തിട്ടുണ്ട്. കൊലാലംപൂരിൽ 50,000 രൂപ വിലയ്ക്കുള്ള അര ഏക്കർ സ്ഥലം ഗവണ്മെണ്ടിൽനിന്നും ദാനമായി ലഭിക്കുന്നതിനു ദൈവം സംഗതിയാക്കി. കൊലാലംപൂർ പള്ളിക്കു വേണ്ടി 15,000 രൂപയോളം പിരിച്ചെടുത്തിട്ടുമുണ്ട്.

സിങ്കപ്പൂർ ഇടവകയിൽ 150 അംഗങ്ങൾ ഉണ്ട്. മിക്കവാറും സിററിയിൽ തന്നെയാണ് അവരുടെ താമസവും. കുട്ടികൾക്കായുള്ള



സൺഡേ സ്കൂൾ, സ്ത്രീസമാജം, പ്രാർത്ഥനായോഗം, മാസത്തിൽ ഒരു ഞായറാഴ്ച വി. കുർബ്ബാന എന്നിവ ക്രമമായി നടക്കുന്നു. സുശക്തമായി പുരോഗമിക്കുന്ന ഒരു ഇടവകയെന്നു ഈ ഇടവകയെപ്പററി പറയുന്നതിൽ തെററില്ല.

കൊലാലമ്പൂർ ഇടവകയിൽ നാനൂറു ഇടവകാംഗങ്ങൾ ഉണ്ട്. എങ്കിലും അവർ മുപ്പതിൽപരം സ്ഥലങ്ങളിലായി ചിതറി താമസിക്കുകയാണ്. ഇടവകയുടെ കേന്ദ്രം മലയൻ ഫെഡറേഷന്റെ തലസ്ഥാനമായ കൊലാലമ്പൂരാണെന്നു് മാത്രം. തെക്കു മുതൽ വടക്കു വരെയുള്ള ആളുകൾക്കു് കൊലാലമ്പൂരിൽ വന്നു് ആരാധനയിൽ സംബന്ധിക്കുന്നതു പ്രയാസമാകയാൽ വികാരി അച്ചന്റെ നിശ്ചിതപ്രോഗ്രാം അനുസരിച്ചു വിവിധ സ്ഥലങ്ങൾ സന്ദർശിച്ചു് ആരാധന ക്രമപ്പെടുത്തുകയാണ് പതിവ്. അതു മാത്രമേ സാധിക്കുകയുള്ളതാനും. അതു ആവശ്യവുമത്രെ. ഉയിർപ്പുഞായറാഴ്ച ഒട്ടുവളരെ പേർ കൊലാലംപൂരിൽ വരികയും ശുശ്രൂഷയിൽ സംബന്ധിക്കുകയും ജനറൽബോഡി മീററിംഗിൽ സംബന്ധിച്ചിട്ടു തിരികെ പോകുകയും ചെയ്യുക പതിവാണ്. കോലാലംപൂരിൽ സൗജന്യമായി സ്ഥലം ലഭിച്ചതു ദൈവത്തിന്റെ ഒരു പ്രത്യേക കൃപയാണെന്നു് ഞങ്ങൾ ഗണിക്കുന്നു. സിംഗപ്പൂരിലും കൊലാലംപൂരിലും ഓരോ പള്ളികൾ ഉടൻ പണി ആരംഭിക്കുന്നതും ഈ വർഷാവസാനത്തിൽ നാട്ടിൽനിന്നു് ഒരു തിരുമേനിയെ ക്ഷണിച്ചുവരുത്തി രണ്ടു പള്ളികളുടേയും കൂദാശ നടത്താമെന്നും ഞങ്ങൾ കർത്താവിൽ പ്രത്യാശിക്കുന്നു. ഇവിടെ പള്ളികൾ പണി തീർന്നാലുടൻ കുറഞ്ഞപക്ഷം ഒരു പട്ടക്കാരനെയുടെ അയച്ചുതരണമെന്നു് ഇടവക മെത്രാപ്പോലീത്താ തിരുമേനിയോട് അപേക്ഷിച്ചിട്ടുണ്ട്. അധികം താമസിയാതെ അതു സാധിതപ്രായമാകുമെന്നു് പ്രതീക്ഷിക്കയും ചെയ്യുന്നു.

ഇവിടെ വളർന്നിട്ടുള്ള നമ്മുടെ ചെറുപ്പക്കാർക്കും പൈതങ്ങൾക്കും മലയാളഭാഷ എഴുതുവാനും വായിക്കാനും അറിവില്ലാത്തവരാണ് അധികവും. ആകയാൽ നമ്മുടെ വിശ്വാസം പഠിക്കുന്നതിനു സഹായകരമായി "Orthodox Herald" എന്ന ഒരു ഇംഗ്ലീഷ് മാസിക നടത്തിവരുന്നുണ്ട്. ചോദ്യോത്തരപംക്തി, ലേഖനങ്ങൾ മുതലായവയാണ് അതിലെ ഉള്ളടക്കം. ഏറെത്താമസിയാതെ ചോദ്യോത്തരപംക്തിയും നമ്മുടെ പ്രധാന പ്രാർത്ഥനകളും കൂട്ടിച്ചേർത്തു ഒരു ചെറിയ പുസ്തകം പ്രസിദ്ധപ്പെടുത്തുവാൻ ഈ ഇടവക ആഗ്രഹിക്കുന്നു.

നമ്മുടെ മാതൃരാജ്യത്തിൽപെട്ടതല്ലല്ലോ മലയാ ഫെഡറേഷൻ. ഈ കിഴക്കൻ രാജ്യങ്ങളിൽ കിഴക്കിന്റെ കാതോലിക്കായുടെ ഭരണത്തിൻ കീഴിൽ സുവിശേഷക്കൊടി ഉയർത്തേണ്ട സമയം അതിക്രമിച്ചിരിക്കുന്നുവെന്നുള്ള വസ്തുതയും ആവശ്യകതയും കാപ്പിക്കുന്നതിന്നു് ഈ അവസരം ഞങ്ങൾ ഉപയോഗിക്കട്ടെ. സ്കൂളുകൾ നടത്തി സുവിശേഷപരമായ പ്രവർത്തനങ്ങൾ സാധിക്കുന്നതിനുള്ള സൌകര്യം ഇവിടെ ഇപ്പോഴും ഉണ്ടു്. അക്കാര്യം ഞങ്ങൾ ചിന്തിക്കാതെയിരിക്കുന്നില്ല. സംഘടിതമായി സഭാ പ്രവർത്തനങ്ങൾ ഇവിടെ പുരോഗമിക്കുന്നപക്ഷം യാതൊരുവക പാശ്ചാത്യസ്വാധീനങ്ങളും കലർന്നിട്ടില്ലാത്ത നമ്മുടെ സഭയ്ക്കു ശോഭനമായ ഭാവി ഞങ്ങൾ ദർശിക്കുന്നു. ഇക്കാര്യത്തിൽ ഉണർന്നു പ്രവർത്തിപ്പാൻ അനേകം കൊയ്ത്തുകാരെ ആവശ്യമുണ്ടു്. എത്ര പേർ മുന്നോട്ടു വരും?

താല്ക്കാലിക വിലാസം:-

Orthodox Church Chaplain,
Y. M. C. A.
Ridgefield, Kulalambur,
MALAYA.







# The report by the Committee of the Indian Orthodox Church Mission, Madras.

——*——

മലബാറിനു വെളിയിലുള്ള ഇൻഡ്യൻ ഓർത്തഡോക്സ് സഭാപ്രവർത്തനങ്ങളെ സംഘടിപ്പിച്ചു് പുരോഗമിപ്പിയ്ക്കുവാൻ ആണു് 1947-ാമാണ്ടു് നവംബർമാസത്തിൽ മദ്രാസ്‌പട്ടണം കേന്ദ്രമാക്കി ഇൻഡ്യൻഓർത്തഡോക്സ് ചർച്ച്‌മിഷ്യൻ രൂപമെടുത്തതു്. മലബാറിനു വെളിയിലുള്ള മിഷ്യൻ ഇടവകകളുടെ നി. വ. ദി. ശ്രീ. മാർ തേവോദോസ്യോസ് തിരുമനസ്സുകൊണ്ടു് ഈ മിഷ്യൻ സ്ഥാപിക്കുകയും നാളതുവരെ അതിന്റെ പ്രസിഡണ്ടായിരിയ്ക്കുകയും ചെയ്യുന്നു. ഇതു് മലങ്കരയുടെയും കിഴക്കൊക്കെയുടെയും കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് അദ്ധ്യക്ഷനായിരിക്കുന്ന എപ്പിസ്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചിട്ടുള്ളതുമാകുന്നു.

ആദ്യവർഷംതന്നെ പ്രാരംഭ പ്രവർത്തനങ്ങൾക്കായി മദ്രാസ് ഓർത്തഡോക്സ് ഇടവക അംഗങ്ങൾ വേണ്ട സഹായം ചെയ്തു. സ്വയം പര്യാപ്തത ഇല്ലാതെ ഇരുന്ന അവസരത്തിൽ ത്രിശ്ശിനാപ്പള്ളി, മധുര, അണ്ണാമല യൂണിവേഴ്സിററി, വെല്ലൂർ, പാളയംകോട്ടു് മുതലായ തമിഴ്നാടിന്റെ വിവിധഭാഗങ്ങളിൽ ചുററിസഞ്ചരിച്ചു് ആത്മീയദിഷ്ടതികൾ നടത്തിക്കൊടുക്കുന്നതിനായി ബധനിആശ്രമസ്ഥൻ ഫാദർ കുറിയാക്കോസ് ഒ. ഐ. സി. അവർകൾ വന്ദ്യതിരുമേനിയാൽ നിയോഗിക്കപ്പെടുകയും, അദ്ദേഹത്തിന്റെ അത്യാവശ്യചിലവുകൾക്കു് പോരാതെവന്ന തുക ഈ മിഷ്യൻ ഫണ്ടിൽനിന്നും കൊടുത്തുവരികയും ചെയ്തുകൊണ്ടിരുന്നു.

1948-ൽ ഈ മിഷ്യന്റെ ആഭിമുഖ്യത്തിൽ നാലു മിഷ്യനറിമാരെ തിരഞ്ഞെടുക്കുകയും അദ്ധ്യക്ഷൻ തിരുമനസ്സിലെ നിർദ്ദേശാനുസരണം ഒരാളെ കല്ക്കട്ടാ ബിഷപ്പ്സ് കോളേജിലും ബാക്കി മൂന്നു പേരെ കോട്ടയം തിയോളജിയ്ക്കൽ സിമിനാരിയിലും അയയ്ക്കുകയും 1952-ൽ അവരുടെ വൈദീക പരിശീലനം പൂർത്തിയാക്കുകയും ഉണ്ടായി. ഈ മിഷ്യന്റെ ആരംഭം മുതൽ തന്നെ ഈ പ്രസ്ഥാനത്തിൽ അതീവതല്പരനായിരിയ്ക്കുകയും ഈ മിഷ്യനിലേക്കു് ഗണ്യമായ സാമ്പത്തികസഹായങ്ങൾ ചെയ്തുതരികയും ചെയ്തുകൊണ്ടിരുന്ന പരിശുദ്ധ കാതോലിയ്ക്കാബാവാ തിരുമനസ്സുകൊണ്ടുതന്നെ

ഈ മിഷനറിമാരുടെ ശെമ്മാശപട്ടവും കശ്ശീശാപട്ടവും (മദ്രാസ് പള്ളിയിൽവച്ച്) നല്കുകയും ഉണ്ടായി എന്നുള്ളതു് മിഷ്യൻകമ്മററി പ്രവർത്തകരായ ഞങ്ങൾക്കു് വളരെ ഉത്തേജനം നല്കിയിട്ടുണ്ടു്. കൂടാതെ തിരുമനസ്സുകൊണ്ടു് അദ്ധ്യക്ഷനായിരിക്കുന്ന എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗീകരിച്ച ആത്മീയപുനരുദ്ധാരണപദ്ധതിയിൽ മലബാറിനു വെളിയിലുള്ള സഭ്യ ഇടവക രൂപീകരണവും, മിഷനറി പ്രവർത്തനങ്ങളും ഈ ഇൻഡ്യൻ ഓർത്തഡോക്സ് ചർച്ച് മിഷ്യന്റെ ആഭിമുഖ്യത്തിൽ ആക്കിവച്ചതു് ഈ പ്രസ്ഥാനത്തിന്റെ വികസനത്തിനു് വളരെ സഹായിച്ചിട്ടുണ്ടു്. ഈ മിഷ്യന്റെ ആഭിമുഖ്യത്തിൽ പരിശീലനം സിദ്ധിച്ച ഓർത്തഡോക്സ് ചർച്ച് മിഷനറിമാരായ ഫാദർ കെ. എ. ജോർജ്ജ് B.Sc., B.D. സിംഗപ്പൂരിലും Fr. K. C. Thomas ന്യൂഡൽഹിയിലും, Fr. C. V. John കല്ക്കട്ടായിലും Fr. സൈമൺ മാത്യൂസ് കോയമ്പത്തൂരിലും നിയോഗിക്കപ്പെട്ടിരിക്കുന്നു.

ഈ മിഷ്യന്റെ പ്രവർത്തനങ്ങളിലും സാദ്ധ്യതകളിലും താല്പര്യവും വിശ്വാസവുമുള്ള അനേകം സഹൃദയന്മാർ ഞങ്ങളെ സാമ്പത്തികമായി സഹായിച്ചിട്ടുണ്ടു്. മാവേലിക്കര, തേവലക്കര, അടൂർ, തിരുവനന്തപുരം, വെണ്ണിക്കുളം, കല്ലട, മദ്രാസ്, കോയമ്പത്തൂർ എന്നിവിടങ്ങളിലെ ഓർത്തഡോക്സ് ഇടവകാംഗങ്ങൾ പലരും വിശിഷ്യാ മദ്രാസ് എൻജിനീയറിംഗ് കോളേജ് പ്രിൻസിപ്പാലായിരുന്ന Dr. K. C. Chacko-യും മററ അനേകം മഹാന്മാരും ഈ വിഷയത്തിൽ ചെയ്തുതന്നിട്ടുള്ള സഹായസഹകരണങ്ങൾ നന്ദിയോടെ സ്മരിക്കുന്നു.

ത്രിശ്ശിനാപ്പള്ളി, വെല്ലൂർ മുതലായ കേന്ദ്രങ്ങളിൽ ഇപ്പോൾ വേറെ മിഷനറി പട്ടക്കാരെ നിയോഗിച്ചിരിക്കുകയാൽ 1954 ജൂലൈ മുതൽ Fr. Kurriyakose O. I. C. നീലഗിരി ഓർത്ത്ഡോക്സ് ഇടവകയുടെ ആഭിമുഖ്യത്തിൽ അവിടെ താമസിച്ചുകൊണ്ടു് ഇപ്പോൾ വേലചെയ്തുവരുന്നു. അതുകൊണ്ടു് അച്ചനു് ഈ മിഷ്യനിൽനിന്നും ഇപ്പോൾ പാരിതോഷികം കൊടുക്കേണ്ട ആവശ്യം ഇല്ലാതെ വന്നിരിക്കുന്നു.

മദ്രാസിനടുത്തുള്ള വെല്ലൂർ ആസ്പത്രിയിൽ പരിശീലനം സിദ്ധിക്കുന്ന ഓർത്തഡോക്സ് സഭാംഗങ്ങളായ ഡോക്ടർസ്, വിദ്യാർത്ഥിവിദ്യാർത്ഥിനികൾ, നേഴ്സുകൾ, ചികിൽസാർത്ഥം വന്നുകൂടുന്ന രോഗികൾ എന്നിവരുടെ സംഖ്യ ദിനംദിനം വർദ്ധിച്ചുവരുന്ന കാര്യം സുറിയാനി സഭ മുഴുവൻ



ഗ്രഹിച്ചിട്ടുള്ളതാണു്. ഇവരുടെ ആത്മീയകാര്യങ്ങൾ നടത്തിക്കൊടുക്കേണ്ടതിലേക്കു് അവിടെ സ്ഥിരമായ ഒരു പട്ടക്കാരനെ സന്ധിക്കേണ്ടതു അതിപ്രധാനമായ സംഗതിയാണെന്നു് ഗ്രഹിക്കയും അതിലേക്കു് ഒരു പട്ടക്കാരനെ നിയമിക്കുകയും ചെയ്തിട്ടുണ്ടു്. ബ. അച്ചന്റെ ചിലവുകൂടി ഈ മിഷ്യൻ 1955 മാർച്ച് 1-ാംനു- മുതൽ വഹിക്കണമെന്നു്, ഫെബ്രുവരി 19-ാംനു- മദ്രാസിൽ വച്ച് പ്രസിഡണ്ട് മെത്രാപോലീത്താ മാർ തേവോദോസ്യോസ് തിരുമേനി അദ്ധ്യക്ഷംവഹിച്ച കമ്മിററിയിൽ തീരുമാനിച്ചു. പണത്തിനു് മാർഗ്ഗം കാണാതെ കാരുണ്യവാനായ ദൈവത്തിൽ മാത്രം ആശ്രയിച്ചാണു് ഈ തീരുമാനം ചെയ്തിട്ടുള്ളതു്. ആയതിനാൽ സമുദായാംഗങ്ങൾ കൈ തുറന്നു ഈ മിഷ്യനെ സഹായിക്കണമെന്നു് അപേക്ഷിച്ചുകൊള്ളുന്നു.

മെത്രാപ്പോലീത്താ തിരുമനസ്സിലെ തുടർച്ചയായ അനാരോഗ്യംമൂലം ഒരു പുതിയ ബാച്ചു മിഷ്യനറിമാരെ പരിശീലനത്തിനു എടുപ്പാൻ പിന്നീടു സാധിച്ചിട്ടില്ല. ഇപ്പോൾ അതിനായി അദ്ദേഹം പരിശ്രമിച്ചുകൊണ്ടിരിക്കുന്നതായി അറിയുന്നു. മുമ്പു് പ്രസിദ്ധപ്പെടുത്തിയിട്ടുള്ള റിപ്പോർട്ടുകൾക്കു ശേഷം ഉണ്ടായിട്ടുള്ള വരവുചിലവു കണക്കുകളും ഇതിനോടനുബന്ധിച്ചു ചേർത്തുകൊള്ളുന്നു.

എന്നു്, ആജ്ഞാനുസരണം,
സെക്രട്ടറി.

V. K. Chakko (ഒപ്പ്)

Madras
1—1—'55



# The Indian Orthodox Church Mission

## Accounts for 1952 and 1953
## Ending on 31—12—53

| | | | | | |
|---|---|---|---|---|---|
| To Bank Balance on 1-1-'52 | | 751—14—11 | By Fr. Kuriakos O. I. C. | | 1237—8—0 |
| To Collections | | | Fr. K. A. George | | 80—0—0 |
| Sree P. G. Varghese (Ponaloore) | Rs. 10/— | | Postage | | 4—1—6 |
| Miss A. Mathew (Ranipet) | Rs. 10/— | | Printing | | 41—0—0 |
| Miss A. Varghese (Chittor) | Rs. 10/— | | Bank Cheques | | 2-10—0 |
| Vellore Church | „ 228/— | | Balance at Bank | | 603—6—1 |
| Palaimcottai „ | „ 55/— | | | | |
| Coonoor „ | „ 800/— | | | | |
| Salem „ | „ 50/— | | | | |
| Annamalai „ | „ 35/— | 1198—0—0 | | | |
| Bank Interest | | 18-10—8 | | | |
| | | 1968—9—7 | | | 1968—9—7 |

President
H. G. Mar Theodosius O. I. C.
(Sd)

Hon. Treasurer
Sri K. M. Oommen.
(Sd)

Madras
28—1—'55



## Accounts for 1954.
## Ending on 31—12—'54

| | | | | | |
|---|---|---|---|---|---|
| To Balance | | 603—6—1 | By Fr. Kuriakos O. I. C. | | 300—0—0 |
| To Collections | | | Practical training for 4 Missionary Priests | | 360—0—0 |
| Sree K. C. Itty Iype | 10/— | | Bank Cheques | | 1—0—0 |
| Vellore ... ... | 16/— | | By Balance | | 563—8-10 |
| Salem | 25/— | | | | |
| Coonoor | 200/— | | | | |
| Bethany Asram | 360/— | 611—0—0 | | | |
| To Bank Interest | | 10—2—9 | | | |
| | Total | 1224—8-10 | | Total | 1224—8-10 |

President
H. G. Mar Theodosius O. I. C.
(Sd)

Hon. Treasurer
Sree K. M. Oommen
(Sd)

Madras
28—1—'55